SRÎ VAÑCHI SETU LAKSHMÎ SERIES.

No. II.

# PRASNA SÂRA.

EDITED BY

K. SĀMBAŚIVA ŚĀSTRĪ

*urator for the Publication of Sanskrit and Malayalam Manuscripts.*



LISHED UNDER THE AUTHORITY OF THE GOVERNMENT OF
R HIGHNESS THE MAHARANI REGENT OF TRAVANCORE.

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS.
1929.



[Price chs. 14.

SRÎ VAÑCHI SETU LAKSHMÎ SERIES.

No. II.

# PRASNA SÂRA.

EDITED BY

K. SÂMBAŚIVA ŚÂSTRÎ

*'urator for the Publication of Sanskrit and Malayalam Manuscripts.*



LISHED UNDER THE AUTHORITY OF THE GOVERNMENT OF
'R HIGHNESS THE MAHARANI REGENT OF TRAVANCORE.

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS.
1929.



[Price chs. 14.

## അവതാരിക.

പേരുകൊണ്ടുതന്നെ പ്രശ്നസാരം സാമാന്യേന ഒരു ജ്യോതിഷഗ്രന്ഥമാണെന്നു മനസ്സിലാക്കാവുന്നതാണ്. അകമേ പ്രവേശിച്ചാൽ ഇതു ശാസ്ത്രദൃഷ്ടങ്ങളായ തത്വങ്ങളും, ഗുരൂപദേശലബ്ധങ്ങളായ രഹസ്യവിജ്ഞാനങ്ങളും, ഊഹാപോഹസിദ്ധങ്ങളായ ഫലാനുഭവങ്ങളും ഐകകണ്ഠ്യേന യോജിപ്പിച്ച പ്രശ്നവിചാരത്തിൽ അവശ്യഗ്രാഹ്യമായ സാരം ശ്ലോകാത്മനാ സംക്ഷേപപ്പെടുത്തി രചിക്കപ്പെട്ടിട്ടുള്ളതാണെന്നു വ്യക്തമാകുന്നു. ഇതിന്റെ കർത്താവ് മൂവാററുപുഴത്താലൂക്കിൽ ചേന്ന രാമമംഗലം ദേശത്തിലുള്ള മാധവൻ എന്ന പേരോടുകൂടിയ ഒരു കേരളീയ ബ്രാഹ്മണപണ്ഡിതനായിരുന്നിരിക്കണം എന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. മേല്പോട്ട് അത്തിമററം എന്നും മററും ഇല്ലപ്പേരുകൾകൊണ്ട് വിശദതരവിപ്രവരന്മാരെ ഗ്രന്ഥകർത്താവ് അനുസ്മരിക്കുന്നതു നോക്കുമ്പോൾ 'ഈഞ്ചക്കഴ്വാ' എന്നു നിർദ്ദേശിച്ചിട്ടുള്ളതു തന്റെ ഇല്ലപ്പേരായിരിക്കാം എന്നുള്ള അഭ്യൂഹത്തിന് അവസരമുണ്ട്. രാമമംഗലംദേശത്തിലെ സുപ്രസിദ്ധമായ മഹാക്ഷേത്രത്തിൽ നടപ്പുള്ള വാരപ്പതിവുകളിൽ 'ഈഞ്ചക്കഴ്വാ' ഇല്ലം വകയായും ചില പതിവുകൾ ഇപ്പോഴും ഉള്ളതായി അറിയുന്നുണ്ട്. ഈ വിചാരത്തിനു പ്രശ്നസാരത്തിൽതന്നെ കാണുന്ന—

> "മാധവീയമിതു ഭാഷഭൂഷണം
> മാധവേന ലിഖിതം മനോഹരം
> മന്നിലില്ലയിതു പദ്യഭാഷയായ്
> മുന്നിലെന്നതറിയേണമേവരും."

(അദ്ധ്യായം ൧. ശ്ലോകം ൪.)

> "പ്രശ്നംവയ്ക്കും ജ്യോതിഷാണാം തമുക്ക-
> ത്തൊക്കെക്കണ്ടിട്ടായതിൽ ചൊന്നവണ്ണം
> ഈഞ്ചക്കഴ്വാ മാധവൻ പദ്യമാക്കി-
> ബ്ഭാഷാപ്രശ്നം ചൊന്നതീവണ്ണമെല്ലൊ."

(അദ്ധ്യായം ൧൬. ശ്ലോകം ൧൧൩.)

"തങ്ങൾതങ്ങളുടേ ദേശത്തിങ്കൽ മാനംവരേണ്ടുകിൽ
വിഷുവച്ഛായവച്ചിട്ട് വൃങ്ഗുലങ്ങളതാക്കണം.
'രാമമംഗല' ദേശത്തു സുനേത്രം പേരതായതു
ഇലിയും തീയതിം പോലെ മുടക്കീട്ടതുവയ്ക്കണം."

(അദ്ധ്യായം ൧൬. ശ്ലോകം ൯൨, ൯൩.)

എന്നീ ഭാഗങ്ങൾ പ്രമാണമായി സ്വീകരിക്കപ്പെടാവുന്നതാണ്. സ്വദേശരാശിപ്രമാണം വരുത്താനായി അംഗുലവംഗുല്യങ്ങളെ വ്യവസ്ഥപ്പെടുത്തുന്നിടത്തു 'രാമമംഗലദേശത്ത്' എന്നു പറഞ്ഞാൽ അതു കർത്താവിന്റെ ദേശംതന്നെ എന്നു നിശ്ചയിക്കാമല്ലോ. രാമമംഗലം കേരളത്തിൽ തത്രാപി നമ്മുടെ തിരുവിതാംകൂറിൽ മൂവാററുപുഴത്താലൂക്കിലുള്ള ഒരു ദേശമാണെന്നു സിദ്ധമായിരിക്കെ കേരളീയത്വവും തദ്വാരാ സമ്മതമാകുന്നുണ്ട്. ജ്യോതിശ്ശാസ്ത്രത്തിൽ അന്യരാൽ അഭിനന്ദനീയമായ അദ്വിതീയ പാണ്ഡിത്യം അലംകരിച്ചിട്ടുള്ള അനേകം മഹാപണ്ഡിതന്മാർ ഈ കേരളത്തിൽ പണ്ടുപണ്ടേ ആവിർഭവിച്ചിട്ടുണ്ടെന്നുള്ളതു അനുസന്ധാനം ചെയ്യുന്നതായാൽ ഈ തരത്തിലുള്ളവരുടെ സംഭവത്തിൽ ലേശവും ശങ്കയ്ക്കിടയില്ല.

ഇദ്ദേഹത്തിന്റെ ജീവിതസമയം —

"എഴുന്നൂററൊരുപത്തെട്ടാമതു കൊല്ലമതായനാൾ
വരുന്ന വിഷുവിൽ ഭാവതത്വം കല്പ്യമായത്."

(അദ്ധ്യായം ൧൬. ശ്ലോകം ൧൧൦, ൧൧൧.)

എന്നുള്ളതിൽനിന്നു കൊല്ലവർഷം ൭൧൬-ാമതായിരിക്കണം എന്നൂഹിക്കാവുന്നതാണ്. ഏതെങ്കിലും ഒരു സംഖ്യായോഗം കൊണ്ടു നിരൂപണീയമായ ഘട്ടത്തിൽ പ്രത്യേകിച്ചൊരു സംഖ്യാനിർദ്ധാരണത്തിനു വല്ലവിശേഷകാരണവും ഉണ്ടായിരിക്കേണ്ടതനുസരിച്ച് ഇവിടെ നിർദ്ദേശിച്ചിട്ടുള്ള എഴുന്നൂററൊരുപത്തെട്ടു സ്വജീവിതസമയസൂചകസംഖ്യയാണെന്ന് ഊഹിക്കുവാൻ അവകാശം ഉണ്ട്. ഈ ന്യായത്തെ അടിസ്ഥാനപ്പെടുത്തിയാണ് പ്രശ്നമാർഗ്ഗത്തിൽ:—

"കോളമ്ബേ 'മുരഹ' സംഖ്യേ"—

(അദ്ധ്യായം ൧. ശ്ലോകം ൧൧

എന്നുള്ള ശ്ലോകത്തിൽ ഘടകമായ 'മുരഹ' എന്നതുകൊണ്ട് ൩൨൪-ാമതു കൊല്ലവർഷം തത്കർത്താവിന്റെ ജീവിതസമയമായി നിശ്ചയിക്കപ്പെട്ടിരിക്കുന്നതു്. ഈവിധം കൊല്ലവർഷം ൬൧൩-ാമാണ്ടാണു പ്രസ്തുതമാധവപണ്ഡിതന്റെ ജീവിതസമയം എന്നു വരുമ്പോൾ ഏകദേശം ൮൦൦ സംവത്സരങ്ങൾക്കു മുമ്പേയുള്ള പ്രാചീനപണ്ഡിതകോടയിൽ ഗണനീയമായ ഒരു സ്ഥാനം അദ്ദേഹത്തിനു കിട്ടുന്നു.

ഇദ്ദേഹത്തിന്റെ ഗുരുനാഥൻ:—

"ഹോരാത്ഥമായതുപദേശമെനിക്കുതന്നു
ഗോവിന്ദമങ്ഗലമതായതു നമ്പിതന്നെ"

(അദ്ധ്യായം ൧. ശ്ലോകം ൯.)

ഈ പദ്യാർദ്ധംകൊണ്ടു ഗോവിന്ദമംഗലത്തേ ഒരു നമ്പിയാണെന്നു വിശദപ്പെടുന്നു. വിശിഷ്യ ഇവിടംകൊണ്ടു താൻ ഹോരാശാസ്ത്രത്തിൽ പ്രത്യേകപ്രതിപത്തിയുള്ളവനാണെന്നും തെളിയുന്നു. ഹോരയുടെ അംശംതന്നെ സ്വരൂപമായിട്ടും, അനുവാദരൂപമായിട്ടും താൽപര്യഭംഗ്യാ ഛായാഭേദമായിട്ടും അവിടവിടെ പ്രമാണത്തേന അംഗീകരിച്ചിരിക്കുന്നതിൽനിന്ന് ഈ 'മാധവ'പണ്ഡിതൻ ഹോരാശാസ്ത്രോപജീവിയാണെന്നു വിശദമാകുന്നു. ഉദാഹരണമായി:—

സ്വരൂപത്തിന്:—

"സ്വദിവസസമഹോരാമാസഗൈഃ കാലവീര്യം
ശരുബുഗുരുശുചസാദ്യാ വൃദ്ധിതോ വീര്യവന്തഃ."

(പ്രശ്നസാരം അദ്ധ്യായം ൧൧. ശ്ലോകം ൬.)
(ഹോരാ അദ്ധ്യായം ൨. ശ്ലോകം ൧൯.)

അനുവാദരൂപത്തിന്:—

"ഹോരേത്യഹോരാത്രവികല്പമേകേ
വാഞ്ഛന്തിയെന്നുള്ളതിനിത്ര ചൊല്ലി
പലക്കമിപ്രക്രിയസിദ്ധമല്ലെ-
ന്നറിഞ്ഞുകേൾപ്പൂ പറയുന്നതിന്നും."

(പ്രശ്നസാരം അദ്ധ്യായം ൨. ശ്ലോകം ൪൧.)
(ഹോരാ അദ്ധ്യായം ൧. ശ്ലോകം ൩.)

ഛായാഭേദത്തിന്:—

,,കിന്ത്വത്ര ഭാംശപ്രതിമം ദദാതി
വീര്യാന്വിതാ രാശിസമം ച ഹോരാ''

(ഹോരാ അദ്ധ്യായം ൧. ശ്ലോകം ൧൧.)

,,ലഗ്നത്തിനോ രാശിതുല്യം വത്സരം ചിലർ ചൊല്ലിനാർ
അംശതുല്യമിതെന്നന്യേ ലഗ്നായുർദ്ദായമിങ്ങനെ''

(പ്രശ്നസാരം അദ്ധ്യായം ൯. ശ്ലോകം ൧൧൯, ൧൨൦.)

ഹോരകൂടാതെ ജാതകപദ്ധതിതുടങ്ങിയ ഗ്രന്ഥാന്തരങ്ങളും ചില ടത്തു് അനുസ്മരിക്കപ്പെട്ടുകാണുന്നു. ഉദാഹരണമായി:—

,,അപഹാരം ചൊന്നപോലെ ഹോരാജാതകപദ്ധതിൽ''

(അദ്ധ്യായം ൯. ശ്ലോകം ൧൮൧.)

പ്രശ്നപദ്ധതി:—

,,ഹോരയും പ്രശ്നപദ്ധത്യാ ഗ്രഹവും മററുമിങ്ങനെ''

(അദ്ധ്യായം ൧൩. ശ്ലോകം ൮൦൮.)

ഈ പ്രശ്നപദ്ധതി പ്രശ്നമാർഗ്ഗമല്ല. കൊല്ലം, ൮൨൫-ൽ ഉണ്ടായിട്ടുള്ള പ്രശ്നമാർഗ്ഗത്തിന് ഇവിടെ പ്രസക്തിയില്ലല്ലോ.

സാരാവലീ:—

,,സാരാവല്യാദി വളരെപ്പറയുന്നുള്ള പദ്യവും
ചേർത്തു ലൌകികമായിട്ടു പ്രശ്നം പറയണം സദാ.''

(അദ്ധ്യായം ൧൩. ശ്ലോകം ൮൦൩.)

ആശ്വാസപൂർത്തി:—

,,ഗ്രഹങ്ങൾപലവുണ്ടല്ലോ പറയുന്നുപദേശമായ്
ദേശഭേദം എന്നു ചൊല്ലിയാശ്വാസപൂർത്തികാരനും.''

(അദ്ധ്യായം ൧൪. ശ്ലോകം ൯൮.)

ഇതിനുംപുറമെ തൻെറ സമകാലജീവികളായ മററു പലപണ്ഡിതന്മാക്കും ആദരണീയമായിരുന്നു പ്രസ്തുതഗ്രന്ഥം എന്നുള്ളതു്—

,,സാരങ്ങളായതിതു സംഗ്രഹമായുരഞ്ഞാൽ
സന്തോഷമോ വരുവതെന്തിഹ സജ്ജനാനാം
എന്നുള്ള ശങ്ക മമ പോക്കിയിതാദരിപ്പാൻ
വന്ദേ വിദഗ്ദ്ധതരവിപ്രവരാനശേഷാൻ.

ആളായതാദരവിലാദിയിലത്തിമററം
ലോകോത്തരൻ പുനരിതിന്നിഹ കേളനല്പം
ആഭാസരല്ലറിവതുള്ളവരാദരിപ്പാൻ
പോരും പ്രസിദ്ധിപെരികൊള്ളവരുണ്ടനേകം.

മാവേലി വാക്കാടഥ വള്ളിമററം
മേച്ചേരി കോയിക്കരയും വിശേഷാൽ
അനുഗ്രഹിക്കുന്നവരണപ്പുറംതാൻ
വരപ്പുറം വേദവിദിങ്ങെനിക്ക്."

(അദ്ധ്യായം ൧. ശ്ലോകം. ൧൦-൧൧.)

ഇത്യാദിഗ്രന്ഥകാരവചനംകൊണ്ടുതന്നെ വ്യക്തമാകുന്നു.

ഈ പ്രശ്നസാരകത്താവിന് -

"ചിത്തകാമ്പിലെഴുന്നെള്ളുകെന്നുടേ
ബുദ്ധിനേർവരുവതിന്നു കൃഷ്ണനും."

(അദ്ധ്യായം ൧. ശ്ലോകം ൩.)

"എന്നാലെനിക്കു തുണയാമിതിനീശ്വരൻതാ-
നെപ്പോഴുമെന്മനസി പൂക മതിന്നു കൃഷ്ണൻ."

(അദ്ധ്യായം ൧. ശ്ലോകം. ൧൩.)

എന്നീപദ്യങ്ങളിൽനിന്ന് ശ്രീകൃഷ്ണമൂർത്തിയാണ് ഉപാസ്യദൈവമായിരുന്നതെന്നു സിദ്ധിക്കുന്നു. എങ്കിലും

"സ്കന്ദനഗ്രജനജസ്രമാദരാ-
ദിന്ദുശേഖരസുതൻ ഗജാനനൻ."

(അദ്ധ്യായം ൧. ശ്ലോകം ൧.)

എന്നിത്യാദിയാൽ വേറെയും ദേവന്മാർ വന്ദനീയകോടിയിൽ അംഗീകരിക്കപ്പെട്ടവരായിക്കാണുന്നു. തത്രാപി ജ്യോതിഷശാസ്ത്രത്തിന്റെ കൂടസ്ഥദൈവമാണെന്നു കൊണ്ടാടിവരുന്ന സുബ്രഹ്മണ്യന്റെ സ്മരണം ഗണപതിക്കുകുറിക്കുമ്പോഴും വിശേഷണമര്യാദയാ സംഘടിപ്പിച്ചിരിക്കുന്നത് എത്രയും ഉചിതമായിരിക്കുന്നു.

പ്രസ്തുതഗ്രന്ഥം ൧൫ അദ്ധ്യായംകൊണ്ടു പരിസമാപ്തമായതായി വിചാരിക്കേണ്ടിയിരിക്കുന്നു. എന്നാൽ

"ഇനി വേണ്ടുവതാമെങ്കിൽ ഗ്രഹങ്ങളെ വരുത്തുവാൻ

ചൊല്ലേണ്ടുന്നതു പതിന്നേഴാമതിലെന്നും ധരിക്കണം
നക്ഷത്രദശയും മററും വയസ്സുമറിവാൻ പുനഃ.

പതിനെട്ടാമതിൽ ചൊല്ലിക്കൊള്ളാം വേണമതെങ്കിലൊ
പിന്നെയെല്ലാംവേണമെങ്കിൽ മററുള്ളൊന്നന്വേഷിക്കെടൊ."

(അദ്ധ്യായം ൧൬. ശ്ലോകം ൨൧൯-൨൨൧.)

ഈ ഭാഗംകൊണ്ടു പതിന്നേഴും പതിനെട്ടും അദ്ധ്യായങ്ങൾകൂടി പരിശിഷ്ടങ്ങൾ പോലെ തോന്നാമെങ്കിലും ആവശ്യമുണ്ടെങ്കിൽ ഉണ്ടാക്കാമെന്നല്ലാതെ ഉണ്ടാക്കീട്ടുള്ളതായി ഗണിക്കാൻ തരമില്ല. ഈ തത്വം അടുത്തുകാണുന്ന—

"ഗുരുക്കളും വാണിയുമാദിനാഥൻ
ഗണേശനും സത്തുകളൊട്ടൊഴിഞ്ഞും
അനുഗ്രഹിച്ചിങ്ങനെ ഭാഷ തോന്നി-
ച്ചിതൊക്കവേ പദ്യമതാക്കിവച്ചേൻ."

(അദ്ധ്യായം ൧൬. ശ്ലോകം ൨൨൨.)

എന്നിത്യാദിയാൽ പതിനാറദ്ധ്യായംകൊണ്ടുമാത്രം ഗ്രന്ഥപരിസമാപ്തി വരുത്തിയതായി സമർത്ഥിക്കുന്നതിൽ നിന്നു സ്പഷ്ടമാകുന്നു.

"പ്രശ്നം വച്ചുനടേയഷ്ടമംഗലത്തോളമുള്ളതു്
ലഗ്നാനയനമാകുന്നു, രണ്ടാമതിലനന്തരം.

ആയുഃപ്രശ്നത്തെ ബന്ധിച്ചു, ബാധയും ദ്രോഹവും പുനഃ
മൂന്നാമത്തേതിലാകുന്നു, രോഗയോഗങ്ങൾ നാലിലും.

ഗ്രഹപ്പിഴവരുന്നാളേ ബാധയും രോഗവും മുതി
അഞ്ചാമതിലതേചൊല്ലിയെന്നറിഞ്ഞിട്ടനന്തരം.

വേളിയും ഗർഭവും പുത്രചിന്തയും പിന്നെയെട്ടോളം
അഷ്ടവർഗ്ഗപ്രയോഗങ്ങൾവിസ്തൃതം പിന്നെയൊൻപതിൽ.

നിത്യജാതകമെന്നുള്ള പ്രശ്നം പത്താമതിൽ പുനഃ
നിത്യപ്രശ്നം വച്ചുകാണ്മാൻ പതിനൊന്നാമതിൽ പുനഃ.

നഷ്ടജാതകഗ്രന്ഥോപദേശങ്ങൾ പന്തിരണ്ടിലാം
നഷ്ടാമുഷ്ടിനിരൂപിപ്പാൻ പതിമ്മൂന്നാമതിൽ പുനഃ.

രാശിസ്വരൂപം ഷഡ്വൎഗ്ഗം പതിന്നാലിൽ പറഞ്ഞിതു
ഗ്രഹസ്വരൂപവീൎയ്യത്തെ സൂചിതം പതിനഞ്ചിലാം.

പതിനാറാമതിതുതാനുപദേശോപദേശമാം"

(അദ്ധ്യായം ൧൬. ശ്ലോകം. ൨൪൪-൨൪൬.)

ഈ ഭാഗങ്ങൾകൊണ്ടു പ്രശ്നസാരത്തിലെ ഒരു സംഗ്രഹീതമായ വിഷയവിഭാഗം പ്രത്യദ്ധ്യായം വേർതിരിച്ചു ഗ്രന്ഥത്തിൽ തന്നെ നിൎദ്ദേശിക്കപ്പെട്ടിരിക്കുന്നു. സവിസ്തരം ഇതോടുകൂടി ച്ചേൎത്തിരിക്കുന്ന വിഷയാനുക്രമണിയിൽ നിന്നു ഗ്രഹിക്കാവുന്നതിനാൽ ഇവിടെ ആവൎത്തിക്കുന്നില്ല.

ഇനി ഒരു വിശേഷം പറയാനുള്ളതു് ഈ ഗ്രന്ഥത്തിൽ അനേകം ഗുരൂപദേശസിദ്ധങ്ങളായ ശാസ്ത്രീയരഹസ്യങ്ങൾ അന്തൎഭവിപ്പിച്ചിട്ടുണ്ടെന്നുള്ളതാകുന്നു. ഈ കാൎയ്യം നമ്മുടെ ഗ്രന്ഥകൎത്താവുതന്നെ ൧൬-ാമത്തെ അദ്ധ്യായത്തിൽ —

"ലൌകികത്തിൽ പ്രകാശിപ്പിക്കാവതല്ലിതിലൊന്നുമെ
ഹോരയും പ്രശ്നപദ്ധത്യാ ഗ്രഹവും മററുമിങ്ങനെ.

ഹോരാവല്യാദി വളരെപ്പറയുന്നൊള്ള പദ്യവും
ചേൎത്തു ലൌകികമായിട്ടു പ്രശ്നം പറയണം സദാ.

ഇതൊന്നുമേ ലോകർമുമ്പിൽ കാട്ടുവാനുള്ളതല്ലെടൊ
ശുഭാശുഭങ്ങൾ താൻതന്നെയറിവാനുള്ളതായതു്.

മറെറല്ലാംകൊണ്ടുചൊല്ലേണമിതിലെപ്ഫലമുള്ളതു്
അല്ലയായ്കിൽ നിശ്ചയിച്ചും കേൾ ഭൂതോദയമായതു്.

എന്നേതാനും പറഞ്ഞാലും ചൊല്ലൊല്ലാ നേരിതാരൊടും
വീഴ്ചയായ്പറയും പ്രശ്നം ജ്യോതിഷന്മാരിവററിനാൽ.

ഒപ്പിക്കാമെന്നുചൊല്ലുന്നിതുപദേശങ്ങളൊക്കവെ."

(അദ്ധ്യായം, ൧൬. ശ്ലോകം ൨൦൨—൨൦൭.)

എന്നുപറഞ്ഞിരിക്കുന്ന ഭാഗത്തിൽനിന്നു മനസ്സിലാക്കാവുന്നതാകുന്നു.

ഈ ഗ്രന്ഥത്തിലെ ഭാഷ പ്രായേണ സാഹിത്യഭാഷയല്ലെന്നല്ല വളരെ നാടോടിയായ ഒരു പ്രാകൃതച്ഛായകൂടി പിടികൂടിയതാണെന്നു പറയേണ്ടിയിരിക്കുന്നു. ഉദാഹരണം—

"ഒരുത്തനുണ്ടൊന്നു തുടങ്ങിയെങ്കിൽ
ദൂഷിക്കനാമെന്നു തസ്യസ്വഭാവം
അഴിച്ചു കണ്ടാലഥ വാപിളന്നി-
ട്ടറിഞ്ഞുമില്ലെങ്ങളതീവമൂഢാഃ."

(അദ്ധ്യായം. ൧. ശ്ലോകം ൧൮.)

"ചിരിച്ചതെന്തന്നർ പ്രഭുക്കളായോർ
ശ്രവിക്കസാരസ്വതമെന്നസന്തഃ
വൃഥാപറഞ്ഞെന്തിതുനന്നിതെന്നും
ധരിച്ചു ചൊല്ലുന്നതു നല്ലബന്ധു"

(അദ്ധ്യായം ൧. ശ്ലോകം ൧൯.)

"അനുഗ്രഹിപ്പവർ ചൊല്ലിത്തരുവോക്കേവരുവതു്"

(അദ്ധ്യായം ൧. ശ്ലോകം ൧൨.)

"അല്ലായാക്കിൽ നിശ്ചയിച്ചും കേം ഭ്രതോദയമായതു്."

(അദ്ധ്യായം ൧൩. ശ്ലോകം ൨൦൯.)

സർവഥാ അവശ്യഗ്രാഹ്യമായ ശാസ്ത്രീയരഹസ്യം സംക്ഷേപിച്ചുകാണുന്ന പ്രശ്നസാരം സംസ്കൃതഭാഷാഭ്യാസവിഹീനക്കെന്നല്ല എല്ലാപേക്കും മലയാളഭാഷ വഴി സ്പഷ്ടമായി പ്രശ്നവിഷയതത്വങ്ങൾ ധരിക്കാൻ ഉപയോഗപ്പെടുന്ന ഒരു ഉത്തമഗ്രന്ഥമാണെന്നുള്ളതിനു സംശയമില്ല.

ഈ പ്രശ്നസാരത്തിൻെറ പ്രൂഫ് പരിശോധനത്തിൽ ഉപയോഗപ്പെട്ടിരുന്ന മാതൃകാഗ്രന്ഥങ്ങൾ —

(൧) ഇടപ്പള്ളി ബ്രഹ്മശ്രീ ദേവൻ നാരായണൻ നമ്പൂരിപ്പാടവർകളുടേയും,

(൨) തിരുവല്ലാ, വയ്ക്കത്തില്ലം മ. രാ. രാ. ശ്രീ ശങ്കരി കൊച്ചുശങ്കരികൈയ്മൾ അവർകളുടേയും വകയാകുന്നു.

ഈ രണ്ടു മാതൃകകളുംവച്ചു യഥാശക്തി പരിശോധിച്ചു പ്രസിദ്ധപ്പെടുത്തിട്ടുള്ള പ്രസ്തുതഗ്രന്ഥം മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
൧൦൯൫-൧-൧൦൯.

കെ. സാംബശിവശാസ്ത്രി.

ശ്രീ

ക്ഷമാഭരണസമ്പദാ സതതസംശ്രിതാ സർവ്വതഃ
ക്ഷമാഭരണമേവ യാ ദധതി രാജരാജേശ്വരീ
രമാരമണസേവിനീ നിഖിലധർമ്മസംവർദ്ധിനീ
സമാദൃതസമപ്രജാ ജയതി സേതുലക്ഷ്മീരസൌ.

യത് കാരുണ്യകലാബലാദിഹ കലാ-
സാമഗ്ര്യസമ്പന്നയാ
ഗൈർവ്വാണ്യാ സഹ കൈരളീ ച കൃതിഭി-
ന്നീതാ പ്രസിദ്ധീകൃതിം
തസ്യാ വഞ്ചിവസുന്ധരാഗതജന-
പ്രത്യക്ഷലക്ഷ്മ്യാ മഹാ-
രാജ്ഞ്യാ മങ്ഗളമാലികേയമുദിതാ
സദ്ഗ്രന്ഥരത്നാവലിഃ.

കെ. സാംബശിവശാസ്ത്രീ.

# വിഷയാനുക്രമണിക.

## അദ്ധ്യായം ൧.

### ലഗ്നാനയനം.

## അദ്ധ്യായം ൨.

### ആയുഃപ്രശ്നം.

## അദ്ധ്യായം ൩.

### ബാധയും ദ്രോഹവും.



## അദ്ധ്യായം ൪.

### രോഗയോഗങ്ങൾ.



## അദ്ധ്യായം ൫.

### ബാധയും വ്യാധിയും മൃത്യുവും.

## അദ്ധ്യായം ൬.

### വേളിപ്രശ്നം.



## അദ്ധ്യായം ൭.

### ഗൎഭപ്രശ്നം.

വിഷയം. പുറം.

## അദ്ധ്യായം ൭.

### സന്തതിപ്രശ്നം.



## അദ്ധ്യായം ൮.

### അഷ്ടകവർഗ്ഗം.

## അദ്ധ്യായം ൧൦.

### വത്സരപ്രശ്നം.

## അദ്ധ്യായം ൧൧.

## ദിവസപ്രശ്നം.

## അദ്ധ്യായം ൧൨.

### നഷ്ടജാതകം.

## അദ്ധ്യായം ൧൩.

### നഷ്ടപ്രശ്നം.



## അദ്ധ്യായം ൧൪.

### രാശിസ്വരൂപവും ഷഡ്വൎഗ്ഗവും.

## അദ്ധ്യായം ൫.

## ഗ്രഹസ്വരൂപവും വീര്യവും.

## അദ്ധ്യായം ഫന്നു.

## സൂക്ഷ്മഗ്രഹാദ്യാനയനം.



കേരള സാഹിത്യ
അക്കാദമി

# പ്രശ്നസാരം

## അദ്ധ്യായം ൧.

സ്കന്ദനഗ്രജനജസ്രമാദരാ-
ദിന്ദുശേഖരസുതൻ ഗജാനനൻ
മാമകേ മനസി വൂക സാംപ്രതം
സുന്ദരൻ സകലരാലുമീഡിതൻ. ൧

ആലമുണ്ട(പരമേശ്വരന്റെ സത്-
പുത്രനാറുമുഖനാദിദൈവവിത്)
ആജ്ഞയാ വസിഷ്ഠനിനനുഗ്രഹിച്ചിതി-
ന്നയ്മ്പിൽ മുൻപിലവനെത്തൊഴുന്നു ഞാൻ. ൨

വാണിമാതുമിഹ വന്നു വൂക മേ
വായിൽ നാവിലിതു പദ്യഭാഷയാ
പ്രശ്നസാരമുപദേശമിന്നു ഞാൻ
ചൊൽവതിന്നു *സുഖമേ സുനിശ്ചിതം. ൩

മാധവീയമിതു ഭാഷ ഭൂഷണം
മാധവേന ലിഖിതം മനോഹരം
മന്നിലില്ലയിതു പദ്യഭാഷയായ്
മുന്നിലെന്നതറിയേണമേവരും. ൪

ഗുർവനുഗ്രഹമെനിക്കു തന്നതും
ഗോപ്യമെന്നതുമറിഞ്ഞുകൊള്ളണം
ഒക്കുമെന്നതുമറിഞ്ഞിരിക്കണം
വീഴ്ചയുണ്ടിതിലനേകമെന്നതും. ൫

ചിത്തകാമ്പിലഴുനെള്ളുകെന്നുടെ
ബുദ്ധി നേർവരുവതിന്നു കൃഷ്ണനും
എൻഗുരോരപി പദദ്വയങ്ങളും
ചിത്തശുദ്ധിവരുമാറു നില്ക്കണം. ൬

* 'സുഖമേ തു നിശ്ചിതം' ഖ. പാഠം.

C P. T. 2062. 300. 29-6-104. B

ആദിത്യനെത്തൊഴുതു ചന്ദ്രനെയാരനെ ജ്ഞം
*ദേവേഡ്യമച്ഛമഹിരാത്മജരാഹുകേതൂൻ
അൻപുററവാണിയെയുമമ്പൊടു† വിശ്വനാഥം
കുമ്പിട്ടു ഞാനിററ ഗുരൂനപി കൈതൊഴുന്നേൻ. ൧

ഉപാസിച്ചു തുടങ്ങുന്നേനമാവല്ലഭമാദരാൽ
പറവാൻ പ്രശ്നസാരത്തെ പ്രാകൃതോഽപി പ്രയത്നവാൻ. ൨

ഹോരാർത്ഥമായുപദേശമെനിക്കു തന്നു
ഗോവിന്ദമങ്ങലമതായതു നമ്പിതന്നേ
പദ്യേന ഗദ്യമിതു ഭാഷയിൽ നന്നിതെന്ന-
ലനേകരിമാരിവിളയോക്കുറിവാനിദാനീം. ൩

...ാരങ്ങളായതതു സംഗ്രഹമായ് പറഞ്ഞാൽ
സന്തോഷമോ വരുവതെന്തിററ സജ്ജനാനാം
എന്നുള്ള ശങ്ക മമ പോക്കിയിതാദരിപ്പാൻ
വരവേ വിദ്വൽപതവിപ്രവരാനശേഷാൻ ൧൦

ആളായതാദരവിപാദിയിലത്തിമററം
ലോകോത്തരൻ പുനരിതിന്നിഹ കേളനല്ലൂർ
ആഭാസരല്ലറിവതുള്ളവരാദരിപ്പാൻ
പോരും പ്രസിദ്ധിപെരികൊള്ളുവരുണ്ടനേകം. ൧൧

മാവേലി വാക്കാടമ വള്ളിമററം
മേഴച്ചേരി കോയിൽക്കരയും വിശേഷാൽ
അനുഗ്രഹിക്കേണമരണപ്പുറന്താൻ
വരപ്പുറം വേദവിദിക്കെനിക്ക്. ൧൨

വർണ്ണങ്ങളയ്മ്പതിലുമൊന്നിലുമുള്ളിലുണ്ടാം
വാണീവിലാസമതു വൈഖരിയെന്നു കേൾപ്പൂ
വൃത്തത്തിൽ വേണമതു വേണ്ടുമതർത്ഥമെല്ലാം
ചൊല്ലിച്ചുകൊൾവതു ചുലോകമിതായതല്ലോ. ൧൩

ഒരുത്തനാണ്ടൊന്നു തുടങ്ങിയെങ്കിൽ
ദ്വേഷിക്ക നാമെന്നതസത്സ്വഭാവം

---

* 'ദേവേഡ്യമച്ഛമ (ഹ) മന്ദമഹിഞ്ജ കേതും' ഖ. പാഠം. † 'വിഷ്ണുനാഥം' ഖ. പാഠം.

അഴിച്ചുകണ്ടാലഥ വാ പിളൎന്നി-
ട്ടറിഞ്ഞുമില്ലെങ്ങളതീവ മൂഢാഃ. ൧൮

ചിരിച്ചതെന്തെന്നർ പ്രഭുങ്ങളായോർ
ശ്രവിക്ക സാരസ്വതമെന്നു സന്തഃ
വൃഥാ പറഞ്ഞെന്തിതു നന്നിതെന്നും
ധരിച്ചു ചൊല്ലുന്നതു നല്ല ബന്ധു. ൧൯

നന്നാവതിന്നരുതിയില്ലിതുകൊണ്ടുതന്നെ-
യില്ലെന്നുമേ ഫലമിതെന്നതു വന്നകൂടാ
എന്നാലെനിക്കു തുണയാമിതിനീശ്വരൻതാ-
നെപ്പോഴുമെന്മനസി പൂക മുതിൻ കൃഷ്ണൻ. ൧൫

പഠിപ്പാൻ ചെന്നിരുന്നിട്ടു പന്തീരാണ്ടു പഠിക്കിലും
പഠിച്ചു കിട്ടുവോന്നല്ല പദ്യേന പറയുന്നതു്. ൧൬

ഇവന്നു പോമിതെന്നുള്ളതറിവാൻ വേലയെത്രയും
അനുഗ്രഹിപ്പവർ ചൊല്ലിത്തരുവോൎക്കേ വരുവതു്. ൧൭

പരന്നിരുന്നോന്നു ചുരുക്കിയെന്നാ-
ലറിഞ്ഞുകൊൾവാനെളുതെത്രയും കേൾ
*മരുന്നുപോലേ വരുവോൎക്കു ദേയം
ചൊരിഞ്ഞുപോകിൽ പുനരാൎക്കുമാകാ. ൧൮

ഇരന്നലോകൎക്കു കൊടുക്കിൽ ഞാന-
മ്പരന്നലോകത്തിലസാരനാമേ
ഗുരുപ്രസാദം പെരികൊള്ളുവൻെറ
കരത്തിൽവേണം വരികിൽ കൊടുപ്പാൻ. ൨൦

ബന്ധുക്കൾ കണ്ടൊരു പ്രബന്ധമിതോൎക്കവേണം
മാനിച്ചുകൊണ്ടു മനസാപി മഹീസുരന്മാർ
കേൾപ്പിപ്പതിന്നുദയലഗ്നമതിന്നു കേൾപ്പു
ചൊല്ലുന്നതുണ്ടു പലരും പറവീല പണ്ടേ. ൨൧

നഷ്ടജാതകമൊരുത്തനിഷ്ടമാ-
യ്സ്പഷ്ടമിന്നു വരുമാകിലാദരാൽ

* 'തിരഞ്ഞു കേൾപ്പോൎക്കു വരുമ്പോൾ ദേയം' എ. പാഠം.

കൈമാറു ഗുരുചൊന്നതൊക്കവേ
ചൊല്ലമാറതു*മതീവ ഗോപ്യമേ ൨൨

ആയുഃപ്രശ്നം നടേ ചൊല്ലി വിവാഹത്തിന്നനന്തരം
സന്തതിപ്രശ്നവും ചൊല്ലീട്ടിഷ്ടാനിഷ്ടനിരൂപണം. ൨൩

ഇതിന്റെ വിരവിലിഞ്ഞാനോത്തുകണ്ടുള്ള വണ്ണം
മനസി നിഹിതമിപ്പോൾ വാക്കിലാക്കുന്നതുണ്ടു്
അതിന്റെ കവിതവേണം കണ്ടയർത്ഥം ചമപ്പാൻ
മനസിയതിന്റെ ഭക്ത്യാ വാണിമാതേത്തൊഴുന്നേൻ. ൨൪

ശ്രീകൈലാസം ശിവക്ഷേത്രമവിടന്താനിരിപ്പിടം
രാശിചക്രം വരപ്പിപ്പൂ ലക്ഷണങ്ങളതിന്നിവ. ൨൫

ഈശാനത്തോൺതുടങ്ങീട്ടു കിഴക്കേതിന്റെ സന്തതി
അഗ്നികോണതുടങ്ങീട്ടു തെക്കാകിൽ പെണ്ണു നിർണ്ണയം. ൨൬

നിരൃതിങ്കൽതുടങ്ങീട്ടു പടിഞ്ഞാറേതു രോഗമാം
വായുകോണതുടങ്ങീട്ടു വടക്കേതു വസുപ്രദം. ൨൭

സ്ഥൂലരേഖാ സുഖകരീ സൂക്ഷ്മാ ദുഃഖകരീ ഭവേൽ
വര വിച്ഛേദിയാകുമ്പോൾ കാര്യവും സുഖവും വരാ. ൨൮

അനുലോമവിലോമേന വരയ്ക്കിൽ വിഘ്നവും വരും
വലത്തേവര മുൻപാകിൽ പുത്രരുണ്ടാക നിശ്ചയം. ൨൯

ഇടത്തേതെങ്കിലോ പെണ്ണുമിങ്ങനെ കണ്ടുകൊള്ളുക
രാശിചക്രം വരച്ചേടത്തവിടം പൊങ്ങിനിന്നതു്. ൩൦

അപ്പൂർണ്ണേകദേശങ്ങളാമവഭേദതിപ്പവും നടേ
ഇരുമ്പുറം നടന്നേടം പുറരാശിയിൽ നോക്കിയാൽ.൩൧

വരച്ചവൻ തൊട്ടന്നേടം കണ്ടും ചൊല്ലുന്ന ലക്ഷണം
കണക്കാൽ തൊട്ടകിൽ ചൊല്ലാം ഭോഗവാനായത്തമായതു്.
[൩൨

കലഹം മുട്ടുതൊട്ടകിൽ തുട സന്തതിലാഭമാം
ലിംഗം തൊട്ടകിലോ രോഗം ക്ലൈബ്യം പുത്രാദിസംഭവഃ. ൩൩

ഉദരന്തൊട്ടകിൽ ശ്രീയും മാറെങ്കിൽ പുഷ്ടി ചൊല്ലുക
പശുവുണ്ടാം കുചന്തൊട്ടാൽ മുഖന്തൊട്ടകിലോ സുഖം. ൩൪

* 'അതീവ യോഗ്യമേ' ഖ. പാഠം.

രോമന്തൊട്ടകിലോ മൃത്യുവെന്നു നിശ്ചയമാക്കുക
ബാഹ്യസ്പൎശനതോ വിദ്യാദൈശപഥ്യമതു . ം ക്ഷണാൽ. ൩൭

ഫാലസ്പൎശേ ഫലം വിദ്യാദപാഞ്ചരിതസ്യ ന സംശയഃ
പൃഷ്ഠസ്പൎശേ ഫലം പശ്ചാൽ ഭവിഷ്യതി ന സംശയഃ. ൩൮

പണ്യസ്പൎശേ തദാ സൌഖ്യം പശ്ചാദ്ദുഃഖതരം ഭവേൽ
ശുഷ്കവസ്ത്വാദിസംസ്പൎശേ ശോഭനഞ്ച വദേദ് ബുധഃ. ൩൯

ആൎദ്രവസ്ത്വാദിസംസ്പൎശേ പശ്ചാത്സിദ്ധിസ്സുനിശ്ചിതാ
കണ്ഡൂയനം പശുഹരം താഡനം ശത്രുനാശനം. ൩൪

സ്ഫോടനം ദാരഹരണം ദുഃഖമംഗുലിബന്ധനം
ഗൌളികാദിദ്ധ്വനിയ്യത്ര സ്യാച്ഛക്രേ ലിഖിതേ സതി. ൩൫

യത്ര രത്നാദികാ പ്രഷ്ടാ നിഹിതം വാ നിവാസിതഃ
ആരൂഢന്തം വിജാനീയാൽ പ്രശ്നം താത്കാലികം വിദുഃ. ൪൦

കാലഹോരാം ഗ്രഹാൻ സൎവ്വാൻ ഗൃഹീത്വാ സുസമാഹിതഃ
വദേദ്ഭൂതോദയം ചാപി ഛത്രരാശിം ച പൃച്ഛതേ. ൪൧

മേടം കാടായിരുന്നോന്നു കഴിഞ്ഞോന്നിടവം പുനഃ
മിഥുനം വയലായുള്ള ചരിഞ്ഞുള്ളൊന്നു കൎക്കടം. ൪൨

ചിങ്ങം കാടായ്മരും പിന്നെക്കന്നിതാൻ കുളമായ്മരും
പിന്നെത്തുലാം ചരിഞ്ഞിട്ടു വൃശ്ചികം വിളഭൂമിയാം. ൪൩

പിന്നെദ്ധനു കഴിഞ്ഞിട്ടു മകരം കാടനന്തരം
കുംഭം കുഴിനിലം പിന്നെ മീനം താനെരികാനലാം. ൪൪

രാശിചക്രം വരച്ചിട്ടങ്ങൎച്ചിച്ചാൽ തദനന്തരം
*ആസനം വച്ചുകൊള്ളണമതു പൊന്മയമാകണം. ൪൫

ഊനമില്ലാത്തതാകേണം ശ്രീമെന്നെഴുതുവതിൽ
ചൊരിവൂ പരലാംരത്നം കഴുകു തദനന്തരം. ൪൬

ക്ഷീരാഭിഷേചനംചെയ്തു കഴുകു തദനന്തരം
അൎച്ചിച്ചതിനെയാരാധിച്ചപ്പോൾ ചന്ദനവും തൊട്ടു. ൪൭

വെള്ളവെററിലയും വച്ചു പാലടക്ക നറുക്കിയും
വച്ചു വാണിയെ വന്ദിച്ചാലൎച്ചിക്ക ഗണനാഥനെ. ൪൮

* 'ഫലകാം' ഖ. പാഠം.

ഗുരുപ്പരലെ വെച്ചപ്പൊഴ്യാരാധിപ്പൂ ഗുരൂൻ നടേ
നിവേദിപ്പൂ ഗണപതേരാരാധിപ്പൂ വിളക്കിന്മേൽ ൪൯

ആദിത്യനെന്നു കല്പിച്ചിട്ടാരാധിപ്പൂ വിളക്കിന്മേൽ
ആത്മാരാധനചെയ്തുംകൊണ്ടഷ്ടമംഗലമാചരേൽ. ൫൦

നടേ ശ്രീഗരുഡൻ പൂർവ്വം മാർജ്ജാരസ്സിംഹകുഞ്ജരൌ
ഫണി മൂഷികനാം പിന്നെ ശ്വാനയും ശശവും ക്രമാൽ. ൫൧

വൃക്ഷം സപ്തച്ഛദം പൂർവ്വം പേർചൂതം കൈതയെന്നിവ
പനസം ക്രമുകം തിന്ത്രിണീകാ പിന്നെയിരിപ്പയും. ൫൨

ആദിത്യനാരൻ ദേവവധ്യൻ ജ്ഞൻ ശുക്രൻ മന്ദനിന്ദുവും
രാഹുവെന്നിവരെണ്മർക്കും വാഹനം വൃക്ഷവും ക്രമാൽ. ൫൩

ഗ്രഹങ്ങളെട്ടുമച്ചിപ്പൂ ക്രമത്താലിങ്ങനെ നടേ
*കുരവം ദർപ്പണം ദീപം കലശം വസ്ത്രമക്ഷതം. ൫൪

അംഗനാ ഹേമസായുധാം ചാഷ്ടമംഗലമിങ്ങനെ
വെപ്പാൻ പൊന്നെന്നു ചൊല്ലുന്നു രാശ്യാദിപണമാമതും. ൫൫

അലംകരിച്ചകന്യാവിൻ വലംകൈകൊണ്ടു വച്ചണം
എടുക്കയെന്നു ചൊല്ലുമ്പോളിരിപ്പീവണ്ണമാകതാൻ. ൫൬

നാളെ നാലിൽ പെരുക്കീട്ടു പരലെണ്ണിയനന്തരം
വലത്തുകൈകൊണ്ടു പൂർവ്വപ്പരലെപ്പരിവർത്തനം. ൫൭

ചെയ്തുചെയ്തു ജപിക്കേണം ഷൺമുഖോഹമിതി സ്മരൻ

സ്വയംപ്രകാശദീപാരൂഢായ കണ്ണബോധായ അതീവ ശുദ്ധബോധായ മഹാശ്രീഗുരുഭ്യോ നമഃ. ഓം ഹ്രീം ഓം നമഃ ശിവായ. ഐം ഹ്രീം ശ്രീം ക്ലീം ഹംസ ഹ സകലലോകഹൃദയായ ലോകാലോകപ്രസിദ്ധായ തരുണകിരണപ്രതിഭാസായ ഭൂമിമണ്ഡലായ സ്വയംപ്രകാശായ സൂര്യായ സ്വാഹാ. ഓം ഹ്രീം ഹംസ ക ഹ ള ഹ്രീം ദിവ്യചക്ഷുഷീ സർവ്വേശ്വരി ഹ്രീം ഭദ്രേ സ്വാഹാ.

വേദവേദാംഗവിദ്യാക്ഷി ബോധായാശു സരസ്വതി ൫൮

* 'അങ്കുരം ദർപ്പണം ദീപം' ഖ. പാഠം.

സാധുവാദിനി! സർവ്വജ്ഞേ! മാമേവം വാദിനീ ഭവ

ഓം ഹ്രാം ഹ്രീം ഹം സ സൂര്യായ പ്രകാശശക്തിസഹിതായ സഹസ്രരാശിനക്ഷത്രതിഥിയോഗപരിവാരായ നമഃ.

സർവ്വജ്ഞ പാർവ്വതീനാഥ സർവ്വലോകഗുരോ ശിവ. ൧൯

ശരണം ത്വാം പ്രപന്നോസ്മി ദേഹി മേ ജ്ഞാനമുത്തമം
സത്യജ്ഞാനപ്രബോധായ മഹാശ്രീഗുരവേ നമഃ. ൨൦

സത്യജ്ഞകാലബോധായ മഹാശ്രീഗുരവേ നമഃ
സത്യജ്ഞാനന്തബോധായ ബ്രഹ്മണേ ജ്ഞാനദായിനേ. ൨൧

സുവിജ്ഞാനായ തപനദാ ഓം നമോ ഭഗവതേ നക്ഷത്രാധിപതയേ ലോകസാക്ഷിണേ സന്ദിശ്യപവസ്തുസൂചനം ഹൌം ഹൌം സത്യം പ്രതിഭാതു മേ സ്വാഹാ നമഃ ശിവായ ഓം ദക്ഷിണാമൂർത്തയേ തുഭ്യം സമൂലംനിവാസിനേ.

ധ്യാനൈകനിരതാംഗായ നമോ രുദ്രായ ശംഭവേ
സ്വയംപ്രകാശമെന്നാദി പതിനാലിഹ മന്ത്രവും. ൨൨

മററുതാൻ പ്രശ്നമൊപ്പിപ്പാൻ ഗുരുചൊല്ലിയതാകിലും
ഹോരാരാദിശ്ലോകവും മററുമറിഞ്ഞതു ജപിച്ചുടൻ. ൨൩

ഗുരുവിന്റെ നിയോഗത്തെ മനസാ നിശ്ചയിച്ചുതാൻ
ഭക്ത്യാ പ്രാർത്ഥിച്ചു സകലം സത്യമാക്കേണമെന്നതു്. ൨൪

ഇനിക്കിപ്രശ്നമൊപ്പിപ്പാൻ നവഗ്രഹമനുഗ്രഹം
ചെയ്യേണമെന്നു ചൊല്ലി മുഷ്ടിമൂന്നൊന്നു വാരുക. ൨൫

വയ്ക്ക മുഷ്ടിയിൽ വന്ദിച്ചിട്ടിടത്തേ വച്ചുകൊള്ളുക
പിന്നെയും മുമ്പിലെപ്പോലെ വാരിക്കൊണ്ടിട്ടു വെപ്പിതു. [൨൬

നടുവേ വരുമാറാവൂ മുമ്പിലേതിന്നു തെക്കുതു്
ഒന്നിവക്കെന്നു ചൊല്ലീട്ടു പ്രശ്നംവെപ്പിക്ക രാശിയിൽ. ൨൭

ശരവും ദൂതനും മററും കണ്ടതും കേട്ടതും തദാ
ശുഭാശുഭങ്ങൾ സൂക്ഷിപ്പൂ ഛായയും സമഭൂമിയിൽ. ൨൮

വച്ചനേരമല്ലന്നേപ്പൂ ശങ്ക വച്ചൊന്നിനാരര
അടിയുണ്ടെന്നറിഞ്ഞാലുമല്ലക്കുമ്പോൾ ന സംശയഃ. ൨൯

ഇനിവച്ചതിനെക്കൊണ്ടു ക്രിയചെയ്യുന്നതിങ്ങിനെ
തലയും നടുവും കാലം മൂന്നുക്രൂറം തിരിച്ചവ. ൧൦

എട്ടിൽകഴിച്ചു ശേഷത്തെയെത്രയെന്നറിവൂ പരൽ
അതിന്നു പേരുമിട്ടേപ്പു പിന്നെ രണ്ടുടയുന്തഥാ. ൧൧

എട്ടിൽകഴിച്ചു ശിഷ്ടത്തെയെത്രയെന്നറിവൂ പരൽ
ഒമ്പതേടത്തുമുണ്ടായ പരൽ കണ്ടിട്ടു ചൊല്ലുക. ൧൨

മുഴുവൻപരലോ മുക്കാലരയോ കാലതെന്നതോ
തിരിച്ചു മരണം മോഹം ദ്രോഹവും ജീവനം ക്രമാൽ. ൧൩

നാലും മൂന്നും രണ്ടുമൊന്നും വരുമ്പോൾ ഫലമിങ്ങനെ
നടേത്തേതിൽ നടേത്തു ഗുണമെങ്കിൽ ശിരോഗുണം. ൧൪

നടുവേ ഗുണമുണ്ടാകിൽ നടുവിന്നു സുഖം ദൃഢം
ഒടുക്കത്തു ഗുണം കാണ്കിൽ പാദങ്ങൾക്കു സുഖം ദൃഢം. ൧൫

അവ്വണ്ണം ദോഷമുണ്ടാകിലവിടെദ്ദോഷവും ദൃഢം
മുൻപിലെദ്ദോഷമൊക്കെക്കണ്ടെത്രയന്നാലതെട്ടിനാൽ. ൧൬

കഴിച്ചു ശിഷ്ടം കാണേണം മുമ്പിലേവണ്ണമേയത്രം
മുമ്പിലെജ്ജന്മമോക്കേണം മുമ്പിലേതവ മൂന്നിനും. ൧൭

പിന്നെ മൂന്നുള്ളതിൽ ജന്മംനിന്നു മൂന്നു വരുന്നതു്
അവ്വണ്ണമാണ്ടു കല്പിച്ചു തിങ്ങളും ദിവസങ്ങളും. ൧൮

പരൽ കണ്ടിട്ടു ചൊല്ലേണമുദിച്ചതു തലയ്ക്കല്
അതിന്റെ നടുവും കണ്ടു കാലുമവ്വണ്ണമേ പുനഃ. ൧൯

വൎത്തമാനഗുണം പിന്നെ നടുവേ കണ്ടു ചൊല്ലുക
ഭവിഷ്യത്തിന്നു താഴത്തെ മൂന്നും കണ്ടിട്ടു ചൊല്ലുക. ൨൦

മുമ്മൂന്നുക്കൂട്ടിയും കാൺമൂ മൂന്നേടത്തുമനന്തരം
പരൽ വന്നതു കൂട്ടേണം മൂന്നെടത്തുമൊക്കവേ. ൨൧

അപ്പോൾ വരുന്ന പരലും കണ്ടാൽ കൂട്ടീട്ടുമെട്ടില്
കഴിച്ചു ശിഷ്ടം കാണേണം മുഴുത്തോ മറിവോ പരൽ. ൨൨

ഉദയങ്ങളുമപ്പോഴ്യേതറിഞ്ഞ് തദനന്തരം
ഒന്നുകാലൊന്നുമുക്കാലുമരയും കാലുമൊക്കവെ. ൨൩

മൂന്നേമുക്കാൽവരും പഞ്ചഭൂതമൊന്നിച്ചുവച്ചത്
വിസ്തീകരിച്ചിട്ടുണ്ടായ സംഖ്യകൊണ്ടു ഹരിക്കണം. ൨൪

മൂന്നുകൂട്ടിക്കഴിച്ചെട്ടിൽ ശിഷ്ടമുണ്ടായിരുന്നതു്
ശരീരമെന്നതോടപ്പോളകൂട്ടപ്പെട്ടാലതും പുനഃ. ൨൫

നടേ ഗുണിച്ച പന്ത്രണ്ടിൽ ശരീരംകൊണ്ടരിച്ചതു്
രാശിവച്ചാൽ മുപ്പതിലും ഗുണിച്ചിട്ട ഹരിച്ചതു്. ൨൬

തിയതീമാക്കിവച്ചിട്ട ഗുണിച്ചുവപതിൽ പുനഃ
ഹരിച്ചതിലിയാക്കേണമഷ്ടമംശമറ്റുടം. ൨൭

അതിൻെറനാൾ വരുന്നേടം കണ്ടു സൂക്ഷിച്ചിതൊക്കവേ
പറയുന്നതിനഭ്യാസം വരുമാറിനിയിങ്ങിനേ. ൨൮

കൊടിയും പുകയും സിംഹം ശ്വാവും വൃഷഭവും ഖരഃ
ഗജം കാകൻ കിഴക്കാദിദിക്കിൻെറ രൂപമിങ്ങനേ. ൨൯

ധ്വജവും സിംഹവും ഭൂമി കാളയാന ജലം പുനഃ
ധൂമോഗ്നിർവ്വായു ഖരത്വാകാശം കാക്ക പട്ടിയും. ൩൦

ധ്വജധൂമസിംഹഭഷകൌക്ഷഗർദ്ദഭ-
ദ്വിപകാകമിത്യഭിഹിതം ദിഗഷ്ടകം
പുരുഷേ ന്യസേദഭിമുഖാഗതേഃപ്യഹം
കഥയാമി കിഞ്ച ശിരആദ്യധഃ ക്രമാൽ. ൩൧

മൂർദ്ധ്നി ധ്വജോ ഘ്രാണപുടേ ച ധൂമ
ആസ്യേ ഹരിശ്ശ്രോത്രയുഗേ ശുനോ ജ്ഞഃ
കണ്ഠേ വൃഷഃ പാണിയുഗേ ഖരശ്ച
ഗജശ്ച ഹൃദ്യംഘ്രിയുഗേ ച കാകഃ. ൩൨

ധ്വജേർത്ഥലാഭഃ കലഹശ്ച ധൂമേ
സിംഹേ ജയം ശ്വാവിനനന്തരോഗഃ
വൃഷേ തു ലാഭഃ കഴുതയ്ക്കു ദുഃഖം
ഗജേ ശുഭം കാകന നിഷ്ഫലത്വം. ൩൩

ധ്വജസിംഹൌ മഹീ ദന്തിവൃഷൌ ജലമയൌ മതൌ
ധൂമോഗ്നിഃ ഖർദ്ദഭോ വായുഃ ശ്വകാകൌ വിയദാത്മകൌ. ൩൪

ഫണിക്കു ഗരുഡൻ നേരെ പ്രതിയോഗിച്ചുവന്നതു്
എലിക്കു പൂച്ചയും നേരെ കോണിച്ചിട്ടു വരുന്നതു്. ൯൫

ആനക്കു സിംഹവും നേരെ പ്രതിയോഗിച്ചുവന്നതു്
മുയൽക്കു ശ്വാനൻ കോണിച്ചിട്ടതിന്നേരെ വരുന്നതു്. ൯൬

സപ്തച്ഛദാദിവൃക്ഷങ്ങളെന്നു പൂക്കുന്നുവെന്നതും
ഫലിക്കുന്നതുമോക്കേണമടങ്ങുന്നതുമോക്കണം ൯൭

ഫലിച്ചടങ്ങിപ്പോംകാലം ഫലിയാതെന്നു നിശ്ചയം
ഫലിച്ചു വീഴുന്ന ദിനമാസാദിക്കുന്ന കാലമാം. ൯൮

ഫലിച്ചിട്ടു തുടങ്ങുന്നാം ഫലിച്ചുവെന്നു ചൊല്ലുക
പൂക്കുന്നൊന്നോ അല്ലയോ താനെന്നതൊന്നു നിരൂപണം. ൯൯

ചോദിച്ചനേരത്താവൃക്ഷമവിടെക്കണ്ടുവെങ്കില്
നാസ്തിയെങ്കിൽ വ്യായത്തിൻ വൃക്ഷംകൊണ്ടു നിരൂപണം.
[൧൦൦

കളത്രത്തിന്നു ശുക്രൻെറ വൃക്ഷംകൊണ്ടു നിരൂപണം
ഭ്രാതാവിൻഗുണമോക്കുമ്പോളാരൻെറ വൃക്ഷമോക്കണം. ൧൦൧

മരണത്തിന്നു മന്ദൻെറ വൃക്ഷംകൊണ്ടു നിരൂപണം
കാരകന്മാരെയോത്തിട്ടു കണ്ടുകൊള്ളുണമൊക്കവെ. ൧൦൨

അറിഞ്ഞു പിഴ വാരാതെയറിയിക്കാസ്സരേണമേ
അനുഗ്രഹിക്ക ഗുരുവും വാണിമാതും ഗണേശനും. ൧൦൩

ഇതു നോക്കിപ്പറിച്ചിട്ടു ചൊല്ലീടുന്നോർ ദിനേ ദിനേ
അത്ഥപുത്രകളത്രങ്ങളോടു പ്രചിരിക്കവർ. ൧൦൪

ഇതി പ്രശ്നസാരേ ഒന്നാമദ്ധ്യായം
സമാപ്തം.

## അദ്ധ്യായം ൨.

അഷ്ടമംഗലമീവണ്ണമാദൌ വെച്ചറിവിച്ചടൻ
പ്രശ്നംവെക്കുന്ന നേരത്തെ രാശിയും വെച്ചരാശിയും. ൧

ഉദയാരൂഢങ്ങളവയും പിന്നെച്ഛത്രമതിങ്ങനെ
ആരൂഢമാദിയായെണ്ണീട്ടുദയത്തോളമുള്ളവ. ൨

എത്രയെന്നാലത്ര സംഖ്യ വീഥിഭം ആദിയെണ്ണുക
വീഥിഭം ആയതീവണ്ണമെന്നു ചൊല്ലുന്നതേ ബുധാഃ. ൩

കാളത്തേളാദിനാലിന്നും വിദിക്കുനാഴിലിനോദയേ
ആട്ട വീണയതിന്മദ്ധ്യേ കാളയും വീഥിഭം മതം. ൪

ചൊല്ലുന്നവൻതാനുദയം പ്രഷ്ടാവാരൂഢമായതു്
അവൻെറ ഭൂതനാം ഛത്രമെന്നതോൎക്കേണമാദിയിൽ. ൫

ചൊല്ലുന്നരാശി ചെല്ലേണം ചോദ്യമുണ്ടായ രാശിയിൽ
ഈവണ്ണമതു ചെല്ലേണ്ടതെന്നു ചൊല്ലുന്നതുണ്ടിഹ. ൬

വച്ചനേരമളന്നുള്ളതറിഞ്ഞു തദനന്തരം
ഛായാവാക്യം മാസി മാസി വരുന്നതിനു ചേൎത്തുടൻ ൭

പുലച്ചനാഴിക നടേ വരുത്തുന്നതിനിങ്ങനെ
കഴിഞ്ഞടിയെ വച്ചിട്ടു വരുന്നടിയെ വാങ്ങിയാൽ. ൮

വിരലാക്കുവതിന്നപ്പോളടിയെട്ടിൽ പെരുക്കുക
വിരലുംകൂട്ടി വച്ചപ്പൂവുണ്ടെങ്കിലുടനേയതിൽ. ൯

അതു ഹാരകമാകുന്നതെന്നറിഞ്ഞിട്ടു പേരിട്ടു
പിന്നെയും മുമ്പിലെപ്പോലെയടിപോയതു വെച്ചതു്. ൧൦

പ്രഷ്ടനേരത്തളന്നുള്ളതതിൽ വാങ്ങിട്ടനന്തരം
എട്ടിൽപെരുക്കി വിരലുംകൂട്ടിവച്ചാലവററിനേ. ൧൧

ഗുണിച്ചരൂപതിൽപ്പിന്നെ ഹരിപ്പാൻ ഹാരകം നടേ
ഉണ്ടാക്കിയതുകൊണ്ടാവൂവുണ്ടാമപ്പോൾ വിനാഴിക. ൧൨

തികഞ്ഞ നാഴികേ മീതേ വച്ചിതപ്പോൾ പുലന്നതു്
പുലച്ചനാഴികയതെന്നറിഞ്ഞാലും ന സംശയഃ. ൧൩

വയ്പൂ രാശിം വിനാ സമ്യക് തലനാളേ രവിസ്ഫുടം
ആദിത്യനന്നു നില്ക്കുന്ന മാസവും ഗോനസാദിയും. ൧൪

അറിഞ്ഞന്നതുകൊണ്ടാവൂ ഹരിപ്പാനസ്ഫുടം നടേ
അത്തീയതി ഹരിച്ചുള്ള ഫലം നാഴികയായതു്. ൧൫

ശേഷിച്ചതിലിയാക്കീട്ടു ഹരിച്ചതു വിനാഴിക
ഉദിക്കുംമുമ്പിലേയന്നേ രാശിയിൽ ചെന്നതു ഫലം. ൧൬

നാലേകാലാദിയായുള്ള തന്നെത്തും വച്ചുകൊണ്ടതിൽ
ഇത്തു വാങ്ങീട്ടു ശേഷിച്ചതുദിച്ചാലുള്ള നാഴിക. ൫൭

പലച്ചനാഴികേ വച്ചിട്ടത്തു വാങ്ങാകിൽ വാങ്ങിയാൽ
മുഴുത്തരാശി പിന്നേയും വാങ്ങാകിലത്തു വാങ്ങുക. ൫൮

മുഴുതയും മുഴുത്തിട്ടും ശിഷ്ടമുണ്ടാകിലും പുനഃ
ശ്ശുത്തുരാശിയതെന്നപ്പോഴറിഞ്ഞാലത്രയെന്നതും. ൫൯

മുഴുത്തിരിക്കുമാറെന്നോ അതിലൊട്ടു കുറഞ്ഞിതോ
മൂന്നുനാഴികയുണ്ടന്നോ മൂന്നൊന്നെന്നോ നവാംശമോ. ൬൦

ശ്ശന്നറിഞ്ഞു നടത്തേണം രത്നദാനാദിരാശികൾ
ദാതിന്നുപായമീവണ്ണമെന്നു ചൊല്ലുന്നതുണ്ടു ഞാൻ. ൬൧

ഗുർവ്വക്ഷരങ്ങൾ പ്രാണങ്ങൾ വിനാഴികകൾ നാഴിക
ഇവ കാലങ്ങളെച്ചൊല്‌വാൻ മാനംചെയ്യതിനുള്ളവ. ൬൨

പിന്നെ നക്ഷത്രങ്ങൾ കല്പിപ്പാൻ നടേ തീയതി മാനമാം
തീയതിക്കിലിയേറീട്ടുമിലിക്കു വിലിയേറിയും. ൬൩

വിലിക്കു തല്പരകൾകൊണ്ടിങ്ങനേ വരുമാറിവ
ഗുർവ്വക്ഷരാദികാലങ്ങളിദസ്സത്ര്യാദിയോടിഹ. ൬൪

ഒരുമിപ്പിച്ചു കാട്ടുന്നുണ്ടൊരുരാശിയിലൊക്കവേ
അജാദ്യുദയതോ/ക്ന്യ പഞ്ചാശത് പ്രാണസംചയഃ. ൬൫

ചരന്നന്യാററണ്ടോളം പ്രഷ്ടാരാരൂഢകേന്ദ്രഭാക്
ന്നെല്ലാമുള്ള വചനമറിവാനിതുപായമാം. ൬൬

ഒരു രാശിക്കു മുന്നൂറു വിനാഴികകളാകയാൽ
രത്നദാനങ്ങൾ നാലിന്നു നവാംശകമകപ്പെട്ടും. ൬൭

രാശി പന്ത്രണ്ടുമയ്യഞ്ചു കണ്ടാലറുപതൊക്കുമേ
അതിലഞ്ചിന്നു മുന്നൂറൊണ്ടൊന്നിന്നറുപതാകയാൽ. ൬൮

രത്നദാനത്രയം തന്നെ ദ്വാദശാംശകമായതും
വിനാഴികകൾ നൂറെങ്കിൽ ദ്രേക്കാണമതു രാശിയിൽ. ൬൯

ളുണ്ടാമതിന്നു പന്ത്രണ്ടു രത്നദാനാദിരാശികൾ
രത്നദാനത്രയം ശ്ശൂര ഇരുപത്തഞ്ചതാകയാൽ. ൭൦

ദ്രേക്കാണത്തിൽ ചതുർഭാഗം രാശിയിൽ ദ്വാദശാംശകം
ഒന്നു രണ്ടവ മൂന്നെങ്കിൽ ശ്ശൂരനാമരകോയമാം. ൩൧

നവകം നാലുണ്ടാവൂ ദ്രേക്കാണത്തിലിതിങ്ങിനേ
നാലൊന്നു പാതി മുക്കൂറും മുഴുവൻതാനഴിങ്ങനേ. ൩൨

ഒരുനാഴികയും ശിഷ്ടം നാല്പതും നവകം വരു
നാഴികക്കൊന്നിനറുപതുണ്ടാകുന്നു വിനാഴിക. ൩൩

വിനാഴികക്കാറു പ്രാണൻ പ്രാണനൊന്നിന്നതിൽ പുനഃ
ഗുർവ്വക്ഷരങ്ങളറുപതുണ്ടാമെന്നൊരുവന്മതം. ൩൪

ഗുർവ്വക്ഷരം നാഴികയിലനന്തപുരമെന്നതു്
അഹോരാത്രങ്ങളിൽ പ്രാണൻനന്തപുരമായതു. ൩൫

അജാദി പന്ത്രണ്ടയുഞ്ചായഹോരാത്രം വരുന്നതു്
അന്നദേയം പ്രാണനുണ്ടാം രാശി പന്ത്രണ്ടിലും ക്രമാൽ.
[൩൬

അന്നദേയം പ്രാണനാമ്പോളഞ്ചുനാഴിക രാശിയും
അതിനഞ്ചൊന്നിനറുപതുണ്ടാകുന്ന വിനാഴിക ൩൭

അതുലം നാഴികക്കുള്ള പ്രാണനെന്നു ധരിക്കണം
പ്രാണൻ താഴത്തെ രത്നദാനമെട്ടു വിനാഴിക. ൩൮

എണ്ണാറു നാല്പത്തെട്ടുണ്ടു് പ്രാണൻ ദാനത്തിനുള്ളതു്
പ്രാണനമ്പതിനീവണ്ണം രത്നദാനം വരുന്നതു്. ൩൯

അതിൽ മൂന്നൊന്നിഭസ്സ്ത്യനതുമീവണ്ണമെന്നതു്
നടേ ഗുർവ്വക്ഷരമിഭസ്സ്ത്യൻ പ്രാണങ്ങൾ ഷോഡശ. ൪൦

ഗുർവ്വക്ഷരസഹസ്രത്തിന്നിഭസ്സ്ത്യൻ കരേററിയാൽ
കരേററുമാററുപതിൽ പ്രാണനപ്പോൾ കരേറിയാൽ. ൪൧

മൂവായിരം കരേററുമ്പോൾ പ്രാണനുണ്ടായതൻപതും
അവയാറിൽ കരേററുമ്പോൾ രത്നദാനം വരുന്നതു്. ൪൨

രാശിതന്നിൽ വരും രാശിമണ്ഡലം മൂന്നുമൊൻപതും
രാശി പന്തിരുമൂന്നിന്നമ്മുപ്പത്താറുളവായവും. ൪൩

പന്തീരൊൻപതു നൂറെറട്ടു വരുന്നവയുമിങ്ങനെ
അഞ്ചുനാഴികയുണ്ടാമ്പോളൊരുരാശിയതാകയാൽ. ൪൪

ഇദമസ്തൃത്യൻവരും നൂറെറട്ടന്നതിച്ചൊല്ലിയായതു്
ഒരുനാഴികവച്ചിട്ടു ഗുണിച്ചുറുപതായതു്. ൪൫

വിനാഴിക ഗുണിക്കേണമാറിൽ പ്രാണനതാക്കുവാൻ
അവ മുന്നൂററുപതും ഗുണിച്ചറുപതിൽ ക്രമാൽ. ൪൬

അനന്തപുരമുണ്ടാമ്പോൾ ഗുർവ്വക്ഷരമതായതു്
ഒരു രാശിയിൽ നൂറെറണ്ണായിരം ഗുർവ്വക്ഷരം വരും. ൪൭

നാഴികക്കുള്ള പ്രാണങ്ങൾ മുന്നൂററുപതും പുനഃ
അഞ്ചിൽ ഗുണിച്ചാലുണ്ടായതന്നദേയമതായതു്. ൪൮

അവ പന്ത്രണ്ടിൽ ഗുണിച്ചാലനന്തപുരവും വരും
ഉദയാദ്ദരാനന്തരിലുണ്ടാം പ്രാണങ്ങളിങ്ങനെ. ൪൯

അഞ്ചുനാഴികയുണ്ടാമ്പോളൊരു രാശിയതാകയാൽ
പന്ത്രണ്ടുരാശികൊണ്ടുണ്ടാമഹോരാത്രമിതിങ്ങനെ.. ൫൦

ഹോരേത്യഹോരാത്രവികല്പമേകേ
വാഞ്ഛന്തിയെന്നുള്ളതിനിത്രചൊല്ലി
ലക്ഷ്മിപ്രക്രിയ സിദ്ധമല്ലെ-
ന്നറിഞ്ഞുകൊൾപ്പൂ പറയുന്നതിന്നും. ൫൧

ഹോരയെന്നതു ലഗ്നത്തെച്ചൊല്ലിയെന്നു ധരിക്കണം
ഇതിയെന്നതഹോരാത്രം പരൽപ്പേർകൊണ്ടു സൂചിതം. ൫൨

വികല്പമെന്നതിവണ്ണം രത്നദാനാദിരാശികൾ
ഹോരയെന്നതുകൊണ്ടല്ലോ അതു സൂചിപ്പതുംനദേ.. ൫൩

കാലസ്യ രാശയസ്സന്തി സൂക്ഷ്മസ്ഥൂലവിഭാഗതഃ
എത്ര ശിഷ്ടം നിന്നുവെന്നാലെത്രരാശികളാവതു്. ൫൪

എന്നറിഞ്ഞു നടത്തേണം മേടമാദി നടേയതു്
നടത്തുകെന്നു ചൊല്ലുന്നു ലഗ്നം ദേഹമതാകയാൽ. ൫൫

അപ്പോഴാരൂഢകേന്ദ്രങ്ങളൊന്നിൽ ചെല്ലുന്ന ലക്ഷണം
ചെന്നില്ലെങ്കിൽ ചെലുത്തേണമിട്ടുകൊണ്ടും കളഞ്ഞുമാം. ൫൬

കാലം ദ്രേക്കാണമുണ്ടെങ്കിൽ പ്രാണനൻപത്തുദേഹമാം
കാലം നാഴിക മൂന്നെങ്കിൽ കാൽകാൽ നാഴിക ദേഹമാം. ൫൭

നവാംശകം കാലമെന്നിവിഭസ്ഥത്തിൻ നടത്തുത്
ഇവവണ്ണം കണ്ടുകൊണ്ടാലും കാലസ്യാംശാനി രാശികൾ. ൧൮

ഉപദേശമിനിക്കേട്ടാലതു ഗോപിച്ചിരിക്കണം
നാഴികടമാദിയായുണ്ടു നടത്തുമ്മാറിതിങ്ങനെ. ൧൯

ആദിത്യൻനിന്ന രാശീലെ ത്രികോണത്തിലുമുണ്ടതു്
ചന്ദ്രൻ നില്ക്കുന്ന രാശീലെ ത്രികോണത്തിലുമുണ്ടതു്. ൨൦

ചരരാശിതുടങ്ങീട്ടു നടത്തിക്കൊൾക രണ്ടവ
അതിനും ഭേദമുണ്ടല്ലോ ബലമേറുന്നതേതവന്. ൨൧

അവൻനിന്ന ത്രികോണത്തിൽ ചരരാശി തുടങ്ങുക
ചിങ്ങമാദിത്യനെക്കാട്ടിൽ ബലമേറീട്ടിരിക്കിലോ. ൨൨

ചിങ്ങമാദി നടത്തേണ്ടുവെന്നതൊന്നിനിയും പുനഃ
ബലം കക്കടകത്തിന്നു ചന്ദ്രനെക്കാട്ടിലേറുകിൽ. ൨൩

അതാദിയായ് നടത്തേണമിവ നാലിലുമുണ്ടിനി
ആരൂഢകേന്ദ്രത്രികോണമട്ടപ്പാനുള്ള രാശികൾ. ൨൪

അതിലും ഭേദമുണ്ടല്ലോ ഉപദേശമതെത്രയും
മനസ്സുകൊണ്ടു കാണേണമിതൊപ്പതിതിന്നേതതു്. ൨൫

ആരൂഢകേന്ദ്രത്രികോണേഷ്വപതുകണ്ടതതികലു്
എന്നറിഞ്ഞിട്ടരുൾക്കണം നാശംതന്നെ വരുവാനിതു്. ൨൬

മുഴദൃഷ്ടിവരുന്നേടം മുഖ്യമെന്നു ഗുരോവ്ചഃ
ഇവ നാലുപ്രകാരം ചെയ്യോപ്പിച്ചുദയലഗ്നവും. ൨൭

വരുത്തുന്നതിനീവണ്ണം ക്രിയചെയ്യുന്നതേ ബുധാഃ
ഗോനസാദികളെപ്പോഴും ധരിച്ചിട്ടതുകൊണ്ടിതു്. ൨൮

ഗുണിച്ചുണ്ടായതപ്പോഴേ രാശിയിൽ ചെന്ന തിയതി
ഇലിയും പുനരുണ്ടാവതുണ്ടതിന്നേറെ യുക്തികൾ. ൨൯

അന്നാഴികെപ്പെരുക്കുമ്പോളുണ്ടാകുന്നതു തിയതി
വിനാഴിക പെരുക്കുമ്പോളിലിയുണ്ടാവതെന്നിഹ. ൩൦

യുക്തിയെന്നു ധരിച്ചാലുമറിയേണ്ടുകിലഞ്ജസാ
കരേററമാററുചതിൽ രണ്ടുവട്ടമനന്തരം. ൩൧

മിതേ വച്ചിട്ടു കാണേണം പൂൎണ്ണമായുള്ള രാശികൾ
പ്രഷ്ടാവിന്റെ നാലാം ത്രികോണം വരുമപ്പോൾ ന സംശയഃ. [൧൨

ഇവ നാലുപ്രകാരം ചെയ്യൊപ്പിച്ചുദയലഗ്നവും
വരുത്തുന്നതിനുണ്ടല്ലോ വിശേഷം കേൾക്ക ചൊന്നതു്. ൧൩

അതിനെക്കുജനെക്കൊണ്ടു പെരുക്കിത്തദനന്തരം
രാശി പന്ത്രണ്ടിലും ശോധിച്ചാൽ കാണാം നാളതിന്നഥ. [൧൪

വരുമപ്പോൾ നാലാം ത്രികോണം പ്രഷ്ടാവിന്റെ ന സംശയഃ
വച്ചാലുദയലഗ്നത്തെയൊപ്പിക്കുമ്മാറിതിങ്ങനെ. ൧൫

ആയുഃപ്രശ്നം വച്ചതെങ്കിലതിന്നുണ്ടുപദേശമേ
നിരൂപിക്കേണമിവണ്ണം വച്ചുകണ്ടാലനന്തരം. ൧൬

തുലാമാസേ തുലാക്കൂററിൽ ഞായറാഴ്ച വരുന്നനാൾ
പ്രശ്നം തുലാത്തേൽ വന്നീടുമെങ്കിൽ നിൎയ്യാണമുണ്ടുടൻ. ൧൭

സൂൎയ്യാംശകം തുലാത്തേലും ഞായറാഴ്ചയതാകിലും
പ്രശ്നം തുലാവും വരികിൽ വൃശ്ചികക്കൂററിൽ മൃത്യുവും. ൧൮

ചന്ദ്രവാരേ വൃശ്ചികത്തിൽ പ്രശ്നം വരികിലും പുനഃ
മൃത്യു കൎക്കടകക്കൂററിലെന്നു ചൊല്ലുക സംശയം. ൧൯

ആരന്നംശകമാംപോഴും ചൊവ്വ കൂടുകിലും പുനഃ
പ്രശ്നം കൎക്കടകത്തേലും വരികിൽ *മൃത്യു നിശ്ചയം. ൨൦

ബുധൻ മീനാംശമാംപോഴും ബുധൻ കൂടുകിലും പുനഃ
മീനത്തേൽ പ്രശ്നവും വന്നുവെങ്കിലും മരണം ദൃഢം. ൨൧

മകരേ വ്യാഴവും നിന്നു മകരാംശകമാകിലും
വ്യാഴാഴ്ചയിൽ വെക്കേണമെങ്കിലും മരണം ദൃഢം. ൨൨

കന്നിയിൽ ശുക്രനാകേണം കന്നിക്കാലംശമാകിലും
വെള്ളിയാഴ്ചയുമാകേണം കന്നിമേൽ പ്രശ്നവും വരൂ. ൨൩

എങ്കിലും മൃത്യു വന്നുവെന്നറിഞ്ഞാലും ന സംശയഃ
മേടത്തിൽ ശനി നിന്നിട്ടും മേടക്കാലംശമാകിലും. ൨൪

മന്ദവാരേ വരു മേടം പ്രശ്നമെങ്കിൽ ദൃഢം മൃതിഃ
വിപരീതമിരുന്നാകിൽ വിപരീതം ഫലം ദൃഢം. ൨൫

* കഷ്ടമെത്രയും ക. പാഠം.

പുലച്ചനാഴിക നടേ വരുത്തിക്കൊണ്ടനന്തരം
മേഷാദി കാൽകാൽ മീതെണ്ണിപ്പറവുന്നതുയിരായതു്. വ്യ൩

വൃഷാദ്യരയരേയെണ്ണിപ്പറവുന്നതുടലായതു്
വലത്തൂടു നടത്തുന്നു ഇവ രണ്ടും ന സംശയഃ. വ്യ൪

ഗുളികൻനിന്ന രാശൌദി മുക്കാൽ കണ്ടിടമേ പുനഃ
എണ്ണിപ്പറവുന്നതറിക കാലനെന്നു ധരിക്കതു. വ്യ൫

രാഹു നിന്നേടത്തു നിന്നു മുതലായിട്ടനന്തരം
ഓരോനാഴികമീതെണ്ണിപ്പറവും മൃത്യുവതായതു്. വ്യ൬

വലത്തൂടേ നടക്കുന്നു പ്രാണനും (മൃത്യുവും? ദേഹവും) നടേ
ഇടത്തൂടേ നടക്കുന്നു കാലനും മൃത്യുവും പുനഃ. ൯൦

കാലര മുക്കാൽ മുഴുവനുയിർമെയ് കാലമൃത്യുവും
ഇവ തങ്ങളിലെക്കേന്ദ്രം *രോഗമെന്നറിവൂ നടേ. ൯൧

മോഹം ത്രികോണിക്കിലുണ്ടാം മരണം കൂടുകിൽ ദൃഢം
ഇനിയൊന്നൊണ്ടതും കേൾപ്പൂ നിര്യാണമറിവാനതും. ൯൨

അഞ്ചിൽ ഗുണിച്ചിട്ടുദയലഗ്നത്തെത്തദനന്തരം
ഗുളികസ്ഫുടവും കൂട്ടിക്കൊണ്ടതിൽ തദനന്തരം. ൯൩

കഴിച്ചറുപതിൽ പൂവം പിന്നെ മുപ്പതിലും തഥാ
പന്ത്രണ്ടിലും കഴിച്ചിട്ടു ശിഷ്ടം പ്രാണസ്ഫുടം ദൃഢം. ൯൪

ഏഴിൽ ഗുണിച്ചു ഗുളികസ്ഫുടവും തദനന്തരം
തൽകാലാദിത്യനെക്കൂട്ടിക്കഴിച്ചറുപതിൽ പുനഃ. ൯൫

പിന്നെ മുപ്പതിലും പന്നെപ്പന്ത്രണ്ടിലുമനന്തരം
കഴിച്ചുനിന്ന ശേഷത്തെ മൃത്യുവെന്നറിയേണമേ. ൯൬

ചന്ദ്രസ്ഫുടവുമീവണ്ണം ഗുണിച്ചെട്ടിലനന്തരം
കഴിച്ചറുപതിൽ പൂവം പിന്നെ മുപ്പതിലും തഥാ. ൯൭

പന്ത്രണ്ടിലും കഴിച്ചിട്ടു ശിഷ്ടം ദേഹമതായതു്
ഉഭയത്തിൽ വരു മൂന്നുമെങ്കിൽ മൃത്യുന്ന സംശയഃ. ൯൮

പിന്നെക്കർക്കടകത്തിനും വൃശ്ചികത്തിനുമുണ്ടതു്
മീനത്തിലും മൃത്യുചൊല്ലാമന്ത്യരാശിയതാകയാൽ. ൯൯

* 'ദ്രോഹമെന്നറിവൂ നടേ' പാഠാന്തരം.

ഇവ മൂന്നും വരു പിന്നെ മീനക്കാലെങ്കിലോ ദൃഢം
മൃത്യുവുണ്ടന്നവന്നെന്നു് നിശ്ചയിച്ചിട്ടു ചൊല്ലുക. ൧൦൦

ഇവ മൂന്നും കൂട്ടിവച്ചിട്ടതിൽ കൂട്ടേണമേ പുനഃ
യമകണ്ടകമാകുന്ന സ്ഫുടത്തെ തദനന്തരം. ൧൦൧

നാലുംകൂട്ടിക്കണ്ടതല്ലോ ദിവസം മരണത്തിന്
അന്നേനാളാദിയായെണ്ണീട്ടന്നാളെത്രവരുന്നതു്. ൧൦൨

അത്രനാഴിക ചെല്ലുമ്പോളന്നാളിൽ മരണം ദൃഢം
മൃത്യുലക്ഷണമില്ലെങ്കിലന്നാളിൽ ശമനം ദൃഢം. ൧൦൩

കാലം ചൊൽവതിനുള്ളൊന്നു് അയനക്ഷണമെന്നതു്
സ്വപ്നംഗവക്രോപഗതൈരന്നലക്ഷണവും പുനഃ. ൧൦൪

രോഗമുണ്ടായിരിക്കുന്നാൾ വച്ചു പ്രശ്നമിതെങ്കില്
നിരൂപിക്കേണമീവണ്ണമെന്നു ചൊല്ലുന്നതേ ബുധാഃ. ൧൦൫

ചന്ദ്രരാശിയിൽവച്ചിട്ടു ദശമം ചന്ദ്രരാശിയായ്
ജീവസൂത്രം വരുമ്പോഴോ ചൊല്ക ജീവിക്കുമെന്നതു്. ൧൦൬

സൂര്യരാശിയിൽവച്ചിട്ടു ദശമം സൂര്യരാശിയായ്
മരണം സൂത്രമാമ്പോഴോ മരണഞ്ചൊല്ക വേണമേ. ൧൦൭

സൂര്യരാശിയിൽവച്ചിട്ടു ദശമം ചന്ദ്രരാശിയായ്
രോഗസൂത്രം വരുമ്പോഴോ ജീവിക്കുമൊരുവണ്ണമേ. ൧൦൮

ചന്ദ്രരാശിയിൽവച്ചിട്ടു ദശമം സൂര്യരാശിയായ്
രോഗസൂത്രം വരികയും ലഗ്നേ ചന്ദ്രനുദിക്കയും. ൧൦൯

ദ്വാദശേ ഹ്യഷ്ടമേ ഷഷ്ഠേ പാപോദയവുമെങ്കിലോ
ആയുസ്സില്ലെന്നു ചൊല്ലുന്ന ലക്ഷണന്താനുമേയതു്. ൧൧൦

ശുഭന്മാരവിടം നോക്കു ചൊല്ക ജീവിക്കുമെന്നതു്
അച്ഛന്ദ്രനപരേ പക്ഷേ ഷഷ്ഠേ വാ ചാഷ്ടമേഽപി വാ. ൧൧൧

യുതൻ പാപികളോടെങ്കിലപ്പൊഴേ മരണം ദൃഢം
ശനി പത്താമെടത്താകിൽ പിശാചിൻബാധ ചൊല്ലുക. ൧൧൨

രാഹുദൃഷ്ടിയുമുണ്ടാകിൽ കൊതിച്ചാർ തൈരിലെന്നുക
പഞ്ചമേ പാപിനില്ക്കുമ്പോളുദരേ നോവു ചൊല്ലുക. ൧൧൩

ലഗ്നേ വാ സപ്തമേ വാപി ചൊവ്വനില്ക്കുന്നതാകിലോ
ജ്വരമുണ്ടെന്നു ചൊല്ലേണം ദഹിക്കും ദേഹമൊക്കവേ. ൧൧൪

രണ്ടാമെടത്തു നില്ക്കുന്നു ലഗ്നേ വാ ഗുളികൻ പുനഃ
തലനോവെന്നു ചൊല്ലേണം മുഖരോഗവുമാമതു്. ൧൧൫

മൂന്നാമെടത്തിൽ നില്ക്കുന്ന ഗുളികൻ പുനരെങ്കിലോ
കണ്ഠേ ചോരസി ചൊല്ലേണം നോവു പുണ്ണാകിലാമതു്. ൧൧൬

നാലാമെടത്തു ഗുളികൻ രാഹുതാൻ നില്ക്കിലോ പുനഃ
ഹൃദയേ നോവു ചൊല്ലേണം പഞ്ചമേ കുക്ഷിരോഗമാം. ൧൧൭

ആറാമെടത്തു നില്ക്കുമ്പോൾ നാഭൌ നോവെന്നു ചൊല്ലുക
ഏഴാമെടത്തു രാഹുതാൻ ഗുളികന്താനകപ്പെട്ടു. ൧൧൮

ലിംഗേ വാ വൃഷണേ വാപി നോവുണ്ടെന്നതു ചൊല്ലണം
സ്ത്രീയെങ്കിൽ [illegible]റപെട്ടിട്ടു വിശേഷമതു ചൊല്ലുക. ൧൧൯

എട്ടാമെടത്തുമവ്വണ്ണം നവമേ നില്ക്കിലോ പുനഃ
തുടമേൽ രോഗവുഞ്ചൊല്ലു പത്താമേടത്തനന്തരം. ൧൨൦

മുട്ടുനോവെന്നു ചൊല്ലേണം പതിനൊന്നാമെടത്തിലോ
കണങ്കാൽമേൽ നോവുചൊല്ലു ചുവട്ടിലതു ചൊല്ലുക. ൧൨൧

പന്തിരണ്ടാമെടത്താകിൽ ഗുളികന്നിങ്ങനേ ഫലം
പാപി ലഗ്നത്തിൽ നില്ക്കുമ്പോൾ ശരീരേ പീഡ ചൊല്ലുക. [൧൨൨

പാപി നാലാമെടത്താകിൽ ബന്ധുനാശം സുഖക്ഷയം
സ്ഥാനനാശവുമുണ്ടാമെന്നിങ്ങനേ ചൊല്ല, ലക്ഷണം. ൧൨൩

ഉദയേ രാഹുനില്ക്കുന്നു ഗുളികൻകൂടെ നില്ക്കിലും
ഏഴാമെടത്തുമവ്വണ്ണമവരുണ്ടായിരിക്കിലോ. ൧൨൪

വിഷ*രോഗങ്ങളും ചൊല്ലാം ഭൂതബാധയകപ്പെട്ടും
വച്ച പ്രശ്നത്തിനീവണ്ണം †വിഷ്ടലക്ഷണമുള്ളതു. ൧൨൫

പറഞ്ഞേ ബഹുമാനിപ്പൂ പറവാനിതു ലക്ഷണം
വച്ച പ്രശ്നത്തിനുദയലഗ്നമംശമറിഞ്ഞതു്. ൧൨൬

സൂര്യനോടേ കൂടുകിലും ചിങ്ങക്കാലംശമാകിലും
ഉണ്ടാം ദാരിദ്ര്യമല്ലെങ്കിൽ വരും വൃദ്ധദ്വിജൻ ദ്രുതം. ൧൨൭

* 'ദ്രോഹങ്ങളും ചൊല്ലാം', † 'നിത്യലക്ഷണമുള്ളവ' പാഠാന്തരം.

ചന്ദ്രനോടേ കൂട്ടകിലും കാൽ കൎക്കടകമാകിലും
ഗൎഭസ്ത്രീവരവുണ്ടെന്നു ചൊല്ലാം പിള്ളതട്ടീട്ടുമാകിലാം. ൧൨൭

കുജക്ഷേത്രം കാലതാവൂ കുജൻകൂട്ടകിലുന്തഥാ
അന്യായമാകിലും കോളേ ദാരിദ്ര്യം വരുമാകിലും. ൧൨൮

ബുധക്ഷേത്രം കാലതാവൂ ബുധൻകൂട്ടകിലും പുനഃ
പുഷ്പകന്താൻ വാരിയന്താൻ കണിശൻ വരവാകിലാം. ൧൩൦

വ്യാഴക്ഷേത്രം കാലതാവൂ വ്യാഴം കൂട്ടകിലും തഥാ
നിറമുള്ളൊരു ദ്രവ്യന്താൻ ബ്രാഹ്മണൻ വരുമെന്നുമാം. ൧൩൧

ശുക്രക്ഷേത്രം കാലതാവൂ ശുക്രൻ കൂട്ടകിലും പുനഃ
ദൂരാൽ വരുന്നിതവർ വിപ്രന്മാരെന്നു ചൊല്ലുക. ൧൩൨

ശനിക്ഷേത്രം കാലതാവൂ ശനികൂട്ടകിലും പുനഃ
യോഗികൾക്കുള്ള വരവാം ദേവബ്രാഹ്മണരാകിലാം. ൧൩൩

പ്രശ്നംവച്ചാൽ വൻതാട്ട സ്ഥാനം നോക്കീട്ടു ചൊല്ലുക
ഗുളികൻ നിന്നതും ചൊല്ലാം ചൊല്ലാം ദൃഷ്ടി വരുന്നതും. ൧൩൪

ത്രികോണത്തിങ്കലും ചൊല്ലാം സൎപ്പപീഡ ന സംശയഃ
ഉദയം നാലേഴുപത്തിൽ ചൊവ്വ നില്ക്കുന്നതാകിലാം. ൧൩൫

വൃക്ഷം വെട്ടിക്കളഞ്ഞിട്ടും കുഴിച്ചിട്ടും പിഴച്ചിതു്
ഉദയം നാലേഴുപത്തിൽ കൂടിഗ്ഗുളികനാരനം. ൧൩൬

നില്ക്കിൽ പിഴച്ചതീവണ്ണം സൎപ്പം തീയിട്ടുചുട്ടിതു്
പുററുവെട്ടീട്ടു കൊന്നു പാമ്പപ്പോൾ മൊട്ടയുടഞ്ഞിതും. ൧൩൭

കുളമോ കിണറോ കുത്തിക്കളഞ്ഞു പുറത്തെന്നതും
കേന്ദ്രത്തിൽ ഗുളികൻ മന്ദനോടുകൂടെയകപ്പെട്ടു. ൧൩൮

എച്ചിലിട്ടുമമിഞ്ഞിട്ടും തുപ്പിയും പുലയാട്ടുക
കേന്ദ്രത്തിൽ ഗുളികൻനില്പൂ രാഹുനോടൊക്കവേ പുനഃ. ൧൩൯

ചെയ്തു മൂത്രപുരീഷാദി പുലയാട്ടുക താനിതിൽ
സൎപ്പസ്ഥാനങ്ങളിൽചെയ്തുവെന്നു ചൊല്ലുകസംശയം. ൧൪൦

സ്ഥിരരാശിവരു പ്രശ്നമില്ലത്തുള്ളൊന്നു സൎപ്പവും
ചരരാശിയതെന്നാകിൽ ദൂരത്തുള്ളൊന്നു സൎപ്പവും. ൧൪൧

ഇരുവക്കുള്ള സ്ഥലത്തിലുഭയംരാശിയെങ്കിലോ
അതിലേതാകിലും കോളേ ദേവസ്ഥാനമതാകിലാം. ൧൪൨

ജലസ്ഥാനത്താകിലുമാം ഭണ്ഡാരസ്ഥാനമാകിലാം
അരയ്ക്കുതാഴവേ രോഗമധോമുഖിയതാകിലോ. ൧൪൩

അരയ്ക്കുമീതേ ചൊല്ലേണം തിര്യങ്മുഖിയതാകിലോ
*കണ്ഠാദൂർദ്ധ്വം ക്ലേശമേറും മുഖമൂർദ്ധ്വമതെങ്കിലോ. ൧൪൪

നിറുകേക്കൽതുടങ്ങീട്ടു നെററിയോളം ശനിക്കതാം
മുഖമോ ബുധനല്ലോതാൻ കഴുത്താദിതുടങ്ങിയാൽ. ൧൪൫

അരയോളം ഗുരോരേവം പിന്നെപ്പ്രകൃതിയിങ്ങിനേ
അരയ്ക്കുകീഴാദിയായി മുഴങ്കാലോളവും സിതൻ. ൧൪൬

മുഴങ്കാല്ക്കൽതുടങ്ങീട്ടു കണങ്കാലോളമാരനാം
രാഹുവിന്നപ്പുറവടിയെന്നീവണ്ണം വിഭാഗവും. ൧൪൭

ചോദിച്ചവൻെറയാരൂഢരാശിമുമ്പായ് ഫലം വരു
അവൻ ചേഷ്ടിച്ചേടമോപ്പു ഉദയഗ്രഹമേററവും. ൧൪൮

നിന്നഭാഗത്തേക്കുറിച്ചു ഫലം ചൊല്ലുന്നതിങ്ങിനേ
ഫലം രശ്മികളെക്കൊണ്ടങ്ങറിയേണം വിശേഷതഃ. ൧൪൯

കേന്ദ്രത്തിൽ ശുഭനില്ലൊന്നും പാപിയുണ്ടഷ്ടമത്തിലു്
ലക്ഷണം മരണത്തിൻേറതാണു പിന്നെയുമുണ്ടിനി. ൧൫൦

പാപന്മാർ കേന്ദ്രത്തിലാവൂ പിന്നേതുപചയേ ശുഭാഃ
മരണത്തിന്നതും ചൊല്ലി ലക്ഷണം കേൾക്ക പിന്നെയും. ൧൫൧

†ചന്ദ്രാൽ ഷഷ്ഠാഷ്ടമത്തിങ്കൽ പാപന്മാരുളവാകയും
ചന്ദ്രാൽ തു പാപനാൽ ദൃഷ്ടിവന്നകപ്പെട്ടിരിക്കിലും. ൧൫൨

അതും ലക്ഷണമെന്നല്ലോ ചൊല്ലുന്നു മതിമത്തുകൾ
കേന്ദ്രത്തിൽ ശുഭനുണ്ടാകിൽ കാലം വൈകീട്ടു ലക്ഷണം. ൧൫൩

പാപിയും ശുഭനും കൂടെക്കേന്ദ്രത്തിങ്കലകപ്പെട്ടു
ലഗ്നത്തിൽതാനഷ്ടമേതാൻ ഗുളികേന യുതോ വിധുഃ. ൧൫൪

* 'കണ്ഠേ രോഗമളും പിന്നെ', † 'ചന്ദ്രൻ ഷഷ്ഠാ' പാഠാന്തരം.

മരണംവൈക്കമിപ്പോഴില്ലെന്നുചൊല്ലേന്നു ലക്ഷണം
മൃത്യുസൂത്രം വരുമ്പോഴും സപ്തമേ പാപി നില്ക്കിലും. ൧൮൫

ഒരുമാസം കഴിഞ്ഞന്ന്യേയില്ലയെന്നതു ലക്ഷണം
പാപിയോടുംക്കൂടെ വേണമേഴാമേടത്തു ലഗ്നപൻ. ൧൮൬

അന്നു ചന്ദ്രക്ഷയം കാണ്കിൽ മരണം ചൊല്ക ബുദ്ധിമാൻ
അഷ്ടമേ പാപി നില്ക്കുമ്പോഴും ക്ഷീണചന്ദ്രനകപ്പെട്ടു. ൧൮൭

ചന്ദ്രദ്വിതീയേ പാപേശ്ചേലത്തും മരണലക്ഷണം
ചതുൎത്ഥ സപ്തമേ യോഗം പ്രസവേ കാണ്കിലോ പുനഃ ൧൮൮

ശിശോൎമ്മരണവും ചൊല്ക നിരൂപിച്ചിട്ടു ബുദ്ധിമാൻ
മുച്ചൊന്ന യോഗമുണ്ടാവൂ ശുഭദൃഷ്ടിയകപ്പെട്ടു. ൧൮൯

ശുഭയോഗവുമുണ്ടാകിലില്ലെന്നു മരണം ധ്രുവം
ഏഴാമെടത്തു പാപന്മാരോടുകൂടീട്ടു ചന്ദ്രനും. ൧൯൦

അഷ്ടമത്തിൽ കുജൻ രാഹു നില്ക്കുമാറുമകപ്പെട്ടു
നാലാമെടത്തുമില്ലായ്‌വൂ വ്യാഴം പത്താമെടത്തിലും. ൧൯൧

ശുഭന്മാരാരുമില്ലാതെയകപ്പെട്ടിട്ടിരിക്കിലോ
പിള്ളയും തള്ളയും ശേഷിക്കുന്നിതല്ലെന്നു ലക്ഷണം. ൧൯൨

ലഗ്നത്തിൽ സൂൎയ്യനുണ്ടാവൂ എങ്കിലൊന്നുണ്ടു പിന്നെയും
ഗൎഭിണീമരണഞ്ചൊല്ലാമെന്നുചൊല്ലുന്നതേ ബുധാഃ. ൧൯൩

ബാധകഗ്രഹചാരിതപമെഴുതുന്നിതു ഞാനിനി
സൂൎയ്യനു ശൈവമാംബാധ ചൊല്ലവേണം നടേയതു്. ൧൯൪

ചന്ദ്രൻ കുജൻ ശുക്രനാകിൽ ദൌൎഗ്ഗമായുള്ള ബാധകൾ
മന്ദനു മലമേലുള്ള ശാസ്താവാദി, പിശാചുമാം. ൧൯൫

രാഹോസ്സൎപ്പം നടേ ചൊല്ലാം പിന്നെച്ചണ്ഡാലദൈവവും
കേതുവിന്നിതു ചൊല്ലേണം പാതാളത്തിൽ വസിപ്പവർ. ൧൯൬

ബുധനു പാട്ടും കളിയും വാസിക്കുന്നതു ദേവത
ബ്രഹ്മരാക്ഷസനും ഭദ്രകാളിയും ഭൈരവീമപി. ൧൯൭

നീരാശ്രമത്തുങ്കലേതു ചന്ദ്രനാകിലകപ്പെട്ടു
യക്ഷകിന്നരഗന്ധൎവ്വന്മാരല്ലോ വ്യാഴമതാകില്. ൧൯൮

മാതൃകാരം ശുക്രനാമ്പോഴോ യക്ഷിനാഗങ്ങളും തഥാ
ശനേശ്ലാസ്ഥാ വെണ്ടിളമാനിവ ചൊല്ലണമോർത്തുതാൻ. ൧൨൯

രാഹുവെങ്കിൽ പുലക്കാടും [1]കരിനാഗങ്ങളും പുനഃ
ഗുളികന്നതു ചൊല്ലേണം [2]ക്രൂരൻപേയെന്ന പേരതു്. ൧൩൦

ഉദയത്തിങ്കലാദിത്യൻ കേന്ദ്രത്തിൽ കുജനാവതു്
എതിർപ്പുബാധ [3]ശുക്രേണ കാപ്പുകെട്ടീട്ടു മുമ്പിലു്. ൧൩൧

ശുക്രനും ചന്ദ്രനും ചൊല്ലാമോർത്തുകണ്ടിട്ടു ചൊല്ലുക
ആറാമെടംകൊണ്ടു വേണം ചൊല്ലുവാൻ സൂൎയ്യനാകിലോ. ൧൩൨

ചൊല്ലാമന്നു ബലിയക്ഷിയിങ്ങനേ ചൊല്ലുകോർത്തിവ
ലഗ്നത്തിൽ ചന്ദ്രനോടൊക്കെസ്സൂൎയ്യൻ നില്ക്കുന്നതാകിലും. ൧൩൩

പാപി കൂടീട്ടു നില്ക്കേണമഷ്ടമേ പാപിനില്ക്കയും
ശുഭദൃഷ്ടിയവന്നപ്പോഴുണ്ടാകിൽ മരണം ദൃഢം. ൧൩൪

വൈകേണ്ടായെന്നു ചൊല്ലാമേ മൂന്നുനാളകമേ ദൃഢം
ശനി പന്ത്രണ്ടാമെടത്തും സൂൎയ്യൻതാൻ നവമത്തിലും. ൧൩൫

ലഗ്നത്തിൽ ക്ഷീണചന്ദ്രൻതാൻ നിധനേ കുജനാകയും
കേന്ദ്രത്തിൽ ജീവനില്ലായ്കിലു അതും മരണലക്ഷണം. ൧൩൬

ശുഭന്മാർ മൂന്നാമെടത്തുമാറാമേടത്തുമഷ്ടമേ
പന്ത്രണ്ടാമേടത്തുമാവു ഉന്മാദം വ്യാധിയായതു്. ൧൩൭

കാൎയ്യദൂഷണവും ചൊല്ലാം ശീഘ്രം മൃത്യുവകപ്പെട്ടും
ജന്മജാതകവുംകൂടെക്കണ്ടു ചൊല്ലുന്ന ലക്ഷണം. ൧൩൮

ആദിത്യനാറാമേടത്തു നില്ക്കിലഗ്നിബലക്ഷയം
പിത്തരോഗിയവൻതാനും വിദ്വാനായിട്ടിരിപ്പതും. ൧൩൯

പ്രബലരവയുമുണ്ടാകും സ്ത്രീകൾക്കും വേണ്ടുവോനതാം
[4]രോഗം കാണാമെന്നുമുണ്ടു ലക്ഷണങ്ങളിതിങ്ങിനെ. ൧൪൦

ഏഴാമെട[5]ത്തിനൻ നില്കിൽ കളത്രത്തിന്നു രോഗമാം
തനിക്കരയിലുണ്ടാവതുഷ്ണരോഗം ന സംശയഃ. ൧൪൧

1. 'കരി' പാഠാന്തരം. 2. 'ക്രൂരൻപേയെന്ന പേരതു്' പാഠാന്തരം. 3. 'ശുക്രന്ന' എന്നും. 4. 'ദുരാഹം' എന്നും, 5. 'ഏഴാമേടത്തിങ്കൽ നില്കി' എന്നും പാഠാന്തരം.

എട്ടാമെടത്തിനൻ നില്ക്കിൽ നാലെടത്തൊണ്ടു രോഗവും
തുടമേലരയിൽ കണ്ണിലുദരേ മൂത്രനാം വിരേ. ൧൦൨

ഒൻപതാമേടത്തു സൂൎയ്യൻനില്ക്കിൽ പുത്രരുമൎത്ഥവും
ഉള്ളോരൊരുത്തനാം പിന്നെ[1] ഗുരുദ്വേഷമകപ്പെട്ടും. ൧൦൩

മുട്ടേൽ വ്യാധിയകപ്പെട്ടു മുടങ്ങീടായ്കിൽ നന്നതു്
പത്താമെടത്തിന നില്ക്കിൽ ഗൃഹസൌഖ്യം ദൃഢം നടേ ൧൦൪

മൃഷ്ടഭോജനവും[2] ചൊല്ക, ധനമുള്ളോനതാസ്ത്വരും
വ്യാധിചൊല്ലാം കണ്ണങ്കാൽമേൽ സുഖാദികളകപ്പെട്ടും. ൧൦൫

രവിരേകാദശേ നില്ക്കുന്നവനോ ലാഭവാൻ നടേ
പ്രപദേ രോഗവും ചൊല്ലാം ദ്വാദശേ നില്ക്കിലോ പുനഃ. ൧൦൬

ശരീരം കശ്മലമവന്നന്നു ലക്ഷണമായതു്
ആരനാദിത്യനോടൊക്കെ നില്ക്കിൽ കൈകാൽകഴപ്പിതു് ൧൦൭

ഉണ്ടാമവന്നെരിച്ചൽ[3] രോഗമെന്നതു ചൊല്ലുക
ലഗ്നത്തിലാറാമെടത്തുമഷ്ടമത്തിലുമിങ്ങനെ. ൧൦൮

സൂൎയ്യനോടേ കുജൻ കൂട്ടു രാഹുവും കൂടി നില്ക്കിലാ
കുഷ്ഠമുണ്ടെന്നു ചൊല്ലേണമില്ലസംശയമേതുമേ. ൧൦൯

സപ്തമേ ചാഷ്ടമേ പാപന്മാർ നില്ക്കിൽ രോഗമൊണ്ടുമേൽ
ഉദരേ വിഷവും ചൊല്ക, സപ്തമേ പാപിനില്ക്കിലോ. ൧൧൦

ജാതകംകണ്ടു ചൊൽവാനും പ്രശ്നംവച്ചതിനും പുനഃ
അതീതഫലവും ചൊല്ക, ലക്ഷണങ്ങളിതിന്നിതു്. ൧൧൧

ഇനനുച്ചസ്ഥനായ്നില്ക്കിലാത്മശക്തി ദൃഢം നടേ
മനശ്ശക്തി[4]യതൊള്ളോനാം ചന്ദ്രനുച്ചസ്ഥനാകിലോ. ൧൧൨

കുജനു ബലമുണ്ടെങ്കിൽ[5] ദേഹശക്തിന്ന സംശയഃ
അഹംകാരവുമുള്ളോനാമെന്നു ചൊല്ലുക ലക്ഷണം. ൧൧൩

ബുധനു ബലമുണ്ടെങ്കിൽ വാക്ശക്തിയവനുള്ളതു്
ബലം വ്യാഴത്തിനുണ്ടാകിൽ ജ്ഞാനിയായ്നിരനൎത്ഥകഃ. ൧൧൪

1. 'ഗുരുദ്വേഷിയവൻ ദൃഢം' എന്നും, 2. 'ചെയ്ക' എന്നും, 3. 'ദ്രോഹമെന്നു ചൊല്ലുക' എന്നും, 4. 'യുതൻ ചന്ദ്രനുച്ചസ്ഥാനത്തുനില്ക്കിലോ' എന്നും, 5. 'ചാൎയ്യ' എന്നും പാഠാന്തരം.

ശുക്രന്നു ബലമുണ്ടാകിൽ വിഷയീ സുഖീ നിത്യശഃ
ശനിക്കു ബലമുണ്ടെങ്കിൽ ദുഃഖമില്ലേതുമേ ദൃഢം. ൯൫

ഇവൎക്കു ബലമില്ലെങ്കിൽ വിപരീതം ഫലം ദൃഢം
സൂൎയ്യേന്ദുസുരപൂജ്യന്നും ബലമുണ്ടെന്നിരിക്കിലോ. ൯൬

ബുദ്ധി സാത്വികമായുള്ളു എന്നു ചൊല്ലുക ലക്ഷണം
ബുധശുക്രന്മാൎക്കു ബലമുണ്ടായിട്ടങ്ങിരിക്കിലോ. ൯൭

രാജസം ഗുണമായൊള്ളു എന്നു ചൊല്ലുക ലക്ഷണം
കുജന്നും മന്ദന്നും പിന്നെബ്ബലമുണ്ടായിരിപ്പവൻ. ൯൮

[1]താമസൻ താനവൻ ചൊല്ക ലക്ഷണങ്ങളിതിങ്ങനെ
പാപി സൂൎയ്യനൊടേ നില്ക്കിലാത്മദോഷീ ന സംശയഃ. ൯൯

പാപി ചന്ദ്രനൊടേ നില്ക്കിൽ മനോവ്യഗ്രീ ന സംശയഃ
പാപി കൂട്ടു കുജനൊടേ രോഗിയെന്നന്നു ചൊല്ലുക. ൧൦൦

പാപി കൂട്ടു ബുധനൊടേ[2] വാദദോഷം പറവോനതാം
പാപി വ്യാഴത്തോടുകൂട്ടു[3] അവൻ പാപരതൻ ദൃഢം. ൧൦൧

പാപി[4] ശുക്രനൊടേ കൂട്ടു നീചസ്ത്രീസേവ ചൊല്ലുക
ഭാൎയ്യാഭംഗവുമുണ്ടാമേ പാപി മന്ദനൊടാകിലോ. ൧൦൨

[5]അകൎമ്മശ്രദ്ധ ചൊല്ലേണമിങ്ങനേ കൂട്ടുകിൽ ഫലം
അനിഷ്ടരാശിസ്ഥൻ സൂൎയ്യനെങ്കിലോ ഫലമിങ്ങനേ. ൧൦൩

പിതൃകോപമവന്നുണ്ടാമതൊഴിക്കരുതാൎക്കുമേ
അനിഷ്ടരാശിയിൽ ചന്ദ്രൻ നില്ക്കിൽ മാതൃവിരുദ്ധനാം. ൧൦൪

അനിഷ്ടരാശിയിൽ ചൊവ്വയെങ്കിൽ ഭ്രാതൃവിരുദ്ധനാം
ബുധനെങ്കിൽ ബന്ധുവൈരം വ്യാഴംമേൽ പുത്രരോടതും. ൧൦൫

അനിഷ്ടസ്ഥാനഗൻ ശുക്രനെങ്കിൽ ഭാൎയ്യാ[6]വിരുദ്ധനാം
ശനിയെങ്കിൽ ഭൃത്യവൈരമിവയോൎക്കേണമിങ്ങനെ. ൧൦൬

ശത്രുക്ഷേത്രത്തെയും ചൊല്ലാമനിഷ്ടസ്ഥാനമെന്നതു്
നീചസ്ഥനാകിലും ചൊല്ലാം പാടുണ്ടാകിലുമാമതു്. ൧൦൭



---

1. 'താമസം ഗുണമായുള്ളു' എന്നും, 2. 'വാദദോഷിയവനായതു്' എന്നും, 3. 'പാപനവൻ ദൃഢം' എന്നും, 4. 'പാപി ശുക്രേണ യുക്തശ്ചേത്' എന്നും, 5. 'സൽകൎമ്മ' എന്നും, 6. 'വിരുദ്ധയാം' എന്നും പാഠാന്തരം.

ഉദയം വരുമന്നേരം സ്ഥിരരാശിയിൽ വരുകിലോ
ജീവസൂത്രമതാകുന്നതെന്നുചൊല്ലുന്നതേ ബുധാഃ. ൮

ഉദയം വരുമന്നേരമുഭയത്തിങ്കൽ വരുകിലോ
രോഗസൂത്രമതെന്നപ്പോളറിയേണം ന സംശയഃ. ൯

ഉദയം വരുമന്നേരം ചരരാശിയിൽ വരുകിലോ
മരണം സൂത്രമാകുന്നതിങ്ങനേ സൂത്രലക്ഷണം. ൧൦

ചന്ദ്രരാശി വരു പ്രശ്നം പിന്നെപ്പത്താമിരാശിയും
ചന്ദ്രരാശി വരുമ്പോഴോ ജീവസൂത്രമതായതു്. ൧൧

ശമിച്ചു ജീവിക്കും രോഗമെന്നു ചൊല്ലു ന സംശയഃ
സൂൎയ്യരാശി വരു പ്രശ്നം ദശമം സൂൎയ്യരാശിയും. ൧൨

വരു മരണസൂത്രം താനറിയേണം ന സംശയഃ
സൂൎയ്യരാശിയിൽ വച്ചിട്ടു ദശമം ചന്ദ്രരാശിയും. ൧൩

വരുന്നതിന്നു ചൊല്ലേണം രോഗസൂത്രമതായതു്
ജീവിക്കുമൊരുവണ്ണംതാനെന്നു ചൊല്ലേണമേയതു്. ൧൪

ചന്ദ്രരാശി നടേ വച്ചു ദശമം സൂൎയ്യരാശിയും
വരുന്നതും രോഗസൂത്രം കാലത്താൽ മരണം വരും. ൧൫

ബന്ധുവും സമനും ശത്രുവാകിലാത്രുഢലഗ്നപൌ
ജീവരോഗമൃതിസ്സൂത്രം കണ്ടു ചൊല്ലു ബലാബലം ൧൬

നിരൂപിച്ചു പറൽശേഷമഷ്ടമംഗലവും വദേൽ
അഞ്ചാമെടത്തു നില്ക്കുന്ന ചന്ദ്രനോടൊരു പാപിതാൻ. ൧൭

കൂടുന്നതാകിലായുസ്സിന്നാകായെന്നു ധരിക്കണം
ഏഴെട്ടൊൻപതുപന്ത്രണ്ടിലുദയത്തിലുമിങ്ങനെ. ൧൮

ചന്ദ്രനും പാപിയുംകൂടിലായുസ്സിന്നശുഭം ഫലം
ആറാമെടത്തുമീവണ്ണം പാപിയും ചന്ദ്രനും വരു. ൧൯

അതുമാകാ കൃഷ്ണപക്ഷേ വിശേഷിച്ചുമിതൊക്കവെ
ശുഭഗ്രഹങ്ങളാൽ നോക്കപ്പെട്ടാതേയുമിരിക്കിലോ. ൨൦

ഇച്ചൊന്നേടത്താകിലപ്പോൾ മരണത്തിന്നു ലക്ഷണം
ഈവണ്ണം യോഗമുണ്ടാമ്പോൾ ശുഭനും കൂടെ നില്ക്കിലോ. ൨൧

ജീവിക്കുമൊരുവണ്ണംതാനെന്ന ചൊല്ലുക വേണ്ടതു്
ആയുഃപ്രശ്നത്തിനുദയലഗ്നം വച്ചു വരുത്തിയാൽ. ൧.൧

ന്യംശകത്തെത്തിരിച്ചന്നേ ഗുളികാംശകവും പുനഃ
തിരിച്ചു തമ്മിലോക്കേണം ത്രികോണിക്കുന്നതാകിലോ. ൧൩

വ്യാധിയെന്നു ധരിച്ചാലും ദൃഷ്ടിയുണ്ടെങ്കിൽ മോഹമാം
കൂടിയൊന്നിൽ വരുന്നാകിൽ മരണത്തിന്നു ലക്ഷണം. ൧൪

വച്ചിട്ടുദയലഗ്നത്തെപ്പെരുക്കിപ്പന്തിരണ്ടില്
കരേറുമാറുപതിൽ പിന്നെ മുപ്പതിലും തഥാ. ൧൫

പന്ത്രണ്ടിലും കരേറിട്ടു് നിന്നതിൽ ഗുളികസ്ഫുടം
കൂട്ടിക്കാണുന്ന നാളല്ലോ വ്യാധ്യാരംഭസ്യ ലക്ഷണം. ൧൬

തത് ത്രികോണത്തിലാവൃത്തുമൊണ്ടു സൂക്ഷിച്ചു ചൊല്ലുക
വച്ചിട്ടുദയലഗ്നത്തെയിരട്ടിച്ചാലനന്തരം. ൧൭

കരേറുമാറുപതിൽ പിന്നെ മുപ്പതിലും തഥാ
പിന്നെപ്പന്ത്രണ്ടു കൂട്ടേണം രാശിയിൽ തദനന്തരം. ൧൮

കഴിച്ചുതിരുപത്തേഴിൽ ശേഷമശ്വതിയാദിയായ്
എണ്ണിച്ചെന്നതു നാളായതെന്നതൊന്നു ധരിക്കണം. ൧൯

കഴിച്ചാൽ മുപ്പതിൽ ശേഷം ദിവസംതാനുമെന്നതു്
അതു പന്ത്രണ്ടിൽ കഴിക്കിൽ ശേഷം മാസമതായതു്. ൨൦

അതിൽ ഗുളികനെക്കൂട്ടിക്കാൺമൂ വ്യാഴമതായതു്
മുമ്പിൽനിന്നതിലും കൂട്ടു ചന്ദ്രനെത്തദനന്തരം. ൨൧

ശനിയാമതു പ്രശ്നസ്യ നിര്യാണം കാൺമതിങ്ങനെ
പിതൃകാരകനായുള്ളോരാദിത്യൻ നിന്നതേതില്. ൨൨

ആ രാശിക്കൊൻപതാംരാശികണ്ടതിന്റെ ഗുണത്തെയും
കണ്ടു സൂക്ഷിച്ചു ചൊല്ലേണമൊൻപതാമെടവുംതഥാ. ൨൩

സൂര്യൻതന്റെബലംകൊണ്ടുമച്ഛന്റെ ഗുണമൊള്ളതു്
മാതൃകാരകനായുള്ള ചന്ദ്രൻ നിന്നേടമോൎത്തതിൽ. ൨൪

നാലാമെടംകണ്ടു വേണം തന്റെ നാലാമെടത്തെയും
കണ്ടു സൂക്ഷിച്ചു ചൊല്ലേണം മാതാവിന്റെ ഗുണങ്ങളെ. ൨൫

ഭ്രാതൃകാരകനായുള്ളോരാരൻ നില്ക്കുന്നേടമാദിയായ്
മൂന്നാമെടംകണ്ടു ചൊല്ലൂ തന്റെ മൂന്നാമെടത്തെയും. ൩൬

കണ്ടു സൂക്ഷിച്ചു ചൊല്ലേണം ഭ്രാതാവിന്റെ ഗുണങ്ങളെ
ബുധൻ നില്ക്കുന്നതിൻ നാലാമേടംകൊണ്ടും വിശേഷതഃ. ൩൭

തന്റെ നാലാമെടംകൊണ്ടുമോൎപ്പൂ ബന്ധുഗുണങ്ങളെ
വിദ്യാകാരകനാകുന്ന ബുധനെക്കൊണ്ടു വിദ്യയും. ൩൮

വിക്രമേശപരനാകുന്ന ചൊവ്വയെക്കൊണ്ടു ശൌൎയ്യവും
കണ്ടു സൂക്ഷിച്ചു ചൊല്ലേണം ചൊന്നപോലിവ രണ്ടിനും. ൩൯

പുത്രകാരകനായുള്ള വ്യാഴം നില്ക്കുന്നേടമാദിയായ്
അഞ്ചാമെടത്തെയും പിന്നെത്തന്റെയഞ്ചാമെടത്തെയും. ൪൦

കണ്ടു സൂക്ഷിച്ചു ചൊല്ലേണം പുത്രനുള്ള ഗുണങ്ങളെ
കളത്രകാരകൻ ശുക്രനവൻ നില്ക്കുന്ന രാശിയും. ൪൧

അതിനേഴാമെടംകൊണ്ടും തന്റെയേഴാമെടത്തെയും
നിരൂപിച്ചിട്ടു ചൊല്ലേണം കളത്രഗുണമൊക്കവേ. ൪൨

നിൎയ്യാണകാരകൻ മന്ദനവന്റെയഷ്ടമത്തെയും
തന്റെയഷ്ടമമോൎത്തിട്ടു നിൎയ്യാണത്തെ വിധിപ്പതു്. ൪൩

ലഗ്നംകൊണ്ടോൎക്ക ദേഹത്തെ രണ്ടാമേടം ധനത്തിനു്
മൂന്നാമെടംകൊണ്ടു ഭ്രാതാവിന്റെ ലക്ഷണമോൎക്കണം ൪൪

നാലാമെടംകൊണ്ടു മാതാവിന്റെ ലക്ഷണമോൎപ്പിതു്
അഞ്ചാമെടംകൊണ്ടു ചൊല്ലൂ പുത്രന്മാൎക്കുള്ള ലക്ഷണം. ൪൫

ആറാമെടംകൊണ്ടു ചൊല്ലൂ രോഗവും ശത്രു കള്ളരും
ഏഴാമെടം കളത്രത്തിന്നുള്ള ലക്ഷണമായതു. ൪൬

അഷ്ടമം മരണത്തിന്നുമാചാൎയ്യന്നൊൻപതാമെടം
പത്താമെടംകണ്ടു ചൊല്ലൂ കൎമ്മമുള്ളവയൊക്കവേ. ൪൭

പതിനൊന്നാമെടം ലാഭമുള്ളതോൎത്തിട്ടു ചൊല്ലുക
വ്യയം പന്ത്രണ്ടാമെടംകൊണ്ടറിയേണം ന സംശയഃ. ൪൮

ബന്ധുവും ഗൃഹവും നാലാമേടംകൊണ്ടറിയേണമേ
വാഗ്മിതാമറിവാൻ രണ്ടാമേടം കണ്ടിട്ടു ചൊല്ലുക. ൪൯

